Registered No. M. 767

# മലങ്കരസഭാതാരക.

# The Star of the Malankara Church.

പതിനഞ്ചാം തിയതിതോറും പ്രസിദ്ധപ്പെടുത്തുന്നത്.

| N. S. Book VI. | ൧൦൮൫ കർക്കടകം | No. 12 |
|---|---|---|

സംഗതിവിവരം.



സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം
എന്ന മേൽവിലാസത്തിൽ പത്രവരി അടക്കേണ്ടതാകുന്നു.

KOTTAYAM
PRINTED & PUBLISHED BY K. M. VARKY
AT THE V. G. PRESS,
1910.

മലങ്കര സഭാതാരക
ഒരാണ്ടത്തേക്ക് പത്രവരി ബ്രിട്ടീഷ് രൂപാ ൧. അണ ൮.
ഒററ പ്രതിക്കു അണ ൨.
മുമ്പേർ അടയ്ക്കുന്നപക്ഷം സാധുക്കൾക്കു ൮ അണയും ൩ മാസത്തിനകം ആയാൽ ൪ അണയും വിട്ടുകൊടുക്കാവുന്നതാണ്.

---

രാ. രാ. അവർകൾ

മാങ്ങാനം. കുഴിക്കാട്ടു പത്രോസ ക ൧ എൺപത്തഞ്ച ചിങ്ങം ചിറയിൽ കൊച്ചുകുട്ടൻ വൈദ്യൻ ക ൧ എൺപത്തഞ്ച ഇടവം കണ്ണോത്ര വക്കി കുഞ്ഞൻ ക ൧ എൺപത്തഞ്ച മിഥുനം മർക്കോസ് ആശാൻ ക ൧ ൮ മീനം കുന്നത്തുനാട്ടു കോരുളവൈദ്യൻ ക ൧ ൮ ഇടവം നിരണം ദിവ്യശ്രീ. പട്ടമുക്കിൽ അച്ചൻ അവർകൾ ക ൧ ൮ ഇടവം കുന്നിപ്പറമ്പിൽ കുട്ടങ്കേരിൽ കുഞ്ഞൻ ക ൧ ൮ മേടം സി. ററി. ഉമ്മൻ ക ൧ ൮ മേടം കാട്ടുനിലത്തു ഉമ്മൻ ഗീവറുഗീസ് ക ൧ ൮ ചിങ്ങം തിട്ടേൽ മത്തായി ക ൧ എൺപത്തഞ്ച ധനു ചിരക്കുന്നേൽ അബ്രഹാം ക ൧ ൮ ഇടവം പറമ്പിട്ടയിൽ തൊമ്മൻ രൂ ൧ എൺപത്തഞ്ച ഇടവം പാണ്ടമ്പടവിൽ ഉമ്മൻ രൂ ൧ എൺപത്തഞ്ച മീനം ഗോവിന്ദൻപറമ്പിൽ ചെറിയാൻ രൂ ൧ ൮ മേടം എരമല്ലാടി പീടികയിൽ കൊച്ചുകുഞ്ഞു രൂ ൧ എൺപത്തഞ്ച തുലാം ഏനാതാരിൽ ചാണ്ടി രൂ ൧ എൺപത്തഞ്ച തുലാം കുറിച്ചിട്ടയത്തു പുത്തൻ പുരക്കൽ ഇട്ടിയവിരാ രൂ ൧ എൺപത്തഞ്ച മകരം കുന്നിപ്പറമ്പിൽ ഇടിക്കുള അബ്രഹാം രൂ ൧ എൺപത്തഞ്ച ധനു തെക്കേമാനങ്കേരിൽ ചാക്കോ രൂ ൧ ൮ മകരം ചാലാനടിയിൽ പുത്തൻപുരക്കൽ മത്തായി രൂ ൧ ൮ മകരം നാലാംവേലിൽ തോമ്മസ രൂ ൧ എൺപത്തഞ്ച ചിങ്ങം പള്ളിക്കടവിൽ ഉമ്മൻ രൂ ൧ എൺപത്തഞ്ച വൃശ്ചികം പള്ളിക്കടവിൽ ഉമ്മൻ രൂ ൧ എൺപത്തഞ്ച മേടം തെക്കേച്ചിറക്കൽ മാത്തൻ രൂ ൨ എൺപത്തഞ്ച വൃശ്ചികം തോണ്ടപറമ്പിൽ കൊച്ചുകുഞ്ഞു രൂ ൨ എൺപത്തഞ്ച വൃശ്ചികം കുററിയിൽ പീലിപ്പോസ രൂ ൧ ൮ മിഥുനം കുററിയിൽ കൊച്ചുകുഞ്ഞു രൂ ൧ എൺപത്തഞ്ച വൃശ്ചികം ചുട്ടുവേലിൽ മാത്തു രൂ ൧ എൺപത്തഞ്ച വൃശ്ചികം തുണ്ടിയിൽ കരിക്കമ്പെരുളിൽ കൊച്ചുകുഞ്ഞു രൂ ൧ എൺപത്തഞ്ച വൃശ്ചികം ശ്രാമ്പിക്കൽ പോത്തരൂ ൧ ൮ ചിങ്ങം മേപ്പാടം. പുത്തൻപുരയിൽ തെക്കേതിൽ ശമുയേൽ രൂ ൧ എൺപത്തഞ്ച മേടം പുത്തൻവിട്ടിൽ പാപ്പി രൂ ൧ എൺപത്തഞ്ച മേടം ൪കാട്ടയിൽ പുത്തൻ പുരയിൽ ജേക്കബ രൂ ൧ എൺപത്തഞ്ച ധനു കയിതപ്പറമ്പിൽ പുത്തൻപുരക്കൽ ചാക്കോ രൂ ഒന്നേകാൽ എൺപത്തഞ്ച ധനു തോണ്ടകണ്ടത്തിൽ ഉമ്മൻ രൂ ൧ എൺപത്തഞ്ച മേടം തലവടി കണ്ടത്തിൽ കൊച്ചുകുഞ്ഞു രൂ ൧ ൮ മീനം ആനപ്രാമ്പാൽ. ചക്കാലയ്ക്കൽ കോര രൂ ഒന്നേകാൽ എൺപത്തഞ്ച ധനു കുററിപ്പറമ്പിൽ കൊച്ചിപ്പൻ രൂ ൧ എൺപത്തഞ്ച ചിങ്ങം നെടുങ്ങാട്ടുകളത്തിൽ കെ. കൊച്ചുകുഞ്ഞു രൂ ൨ എൺപത്തിനാല്യ ഇടവം കല്ലൂപ്പാറ. കരിമ്പിൽ ചെറിയാൻ രൂ ൧ എൺപത്തഞ്ച ധനു കൊല്ലമലെ മാത്തൻ രൂ ൨ എൺപത്താറ ചിങ്ങം കൊല്ലമലെ പിലിപ്പോസ് രൂ ഒന്നര എൺപത്തഞ്ച മീനം കല്ലൂർ ഉമ്മൻ രൂ ൩ എൺപത്തഞ്ച വൃശ്ചികം തുരുത്തിക്കാട്. കൊച്ചിടിശ്ശേരിൽ ഫീലിപ്പോസ് രൂ ൧ എൺപത്തഞ്ച കുംഭം കുന്നുംപ്രത്തു ഈപ്പൻ രൂ ൧ എൺപത്തഞ്ച കുംഭം അപ്പക്കോട്ടുമുറിയിൽ ചാക്കൊ ച ൨൪ ൮ കർക്കടകം മേനവൻവീട്ടിൽ കൊച്ചുപെരുമാൾ രൂ ൧ എൺപത്തഞ്ച മേടം തച്ചക്കാലിൽ പെരുമാൾ രൂ ഒന്നര എൺപത്തഞ്ച ധനു രാമൻമുറിയിൽ പെരുമാൾ രൂ ഒന്നര എൺപത്തഞ്ച കുംഭം പീടികയിൽ ചാക്കൊ രൂ ൨ എൺപത്തഞ്ച കുംഭം മാളിയേക്കൽ കോശി രൂ ൧ എൺപത്തിനാല്യ കർക്കടകം

# മലങ്കര സഭാതാരക



## കർത്താവിന്റെ വരവിന്റെ ഫലങ്ങൾ. (തുടർച്ച)

(റവ. ഹ്യൂബേർട്ടു ബ്രൂക്ക എം. എ. കെസ്വിക്ക മഹായോഗത്തിൽ പറഞ്ഞ പ്രസംഗത്തിന്റെ തർജ്ജമ.)

സത്യക്രിസ്ത്യാനികളായുള്ളവരുടെ ഇടയിൽ ഇനിയും മറെറാരു വേർപിരിവുണ്ടാകുമൊ എന്നാ വേറൊരു ചോദ്യമുണ്ട്. ഒരുക്കമുള്ളവരും ഇല്ലാത്തവരും തമ്മിൽ ഇനിയും ഒരു വേർപാടുണ്ടാകുവാൻ പോകുന്നുവൊ? കർത്താവു തന്റെ വരവിനായിട്ടു അത്യാശയോടു കാത്തിരിക്കുന്നവരേയും നിർവിചാരികളായി തന്റെ വരവിനെപ്പററി കാക്കാതിരിക്കുന്നവരേയും തമ്മിൽ വേർതിരിക്കുമൊ? ഇതിനു മറുപടി പറയുന്നതു വളരെ പ്രയാസമാണു്. ചില വ്യാഖ്യാനികൾ ഒരു വിധവും വേറെ ചിലർ മററുവിധവും ഇതിനെപ്പററി പറയുന്നതു കാണാം.

നിങ്ങൾക്കു അറിയണമെങ്കിൽ നിങ്ങൾ തന്നെ ദൈവവചനം പരിശോധിക്കേണ്ടിയിരിക്കുന്നു. അങ്ങിനെ നിങ്ങൾ ചെയ്യുമ്പോൾ ചിലപ്പോൾ അതിനു 'ഉവ്വ്' എന്നും ചില വാക്യങ്ങൾ 'ഇല്ലാ' എന്നും മറുപടി പറയുന്നതായിട്ടു കാണാം. അവയിൽ ചിലതു നോക്കാം. ഒന്നാമതായിട്ടു ഓരോ സത്യക്രിസ്ത്യാനിയും അവൻ ഏതു തരക്കാരനായിരുന്നാലും കർത്താവു വരുമ്പോൾ തന്നെ എതിരേല്പാൻ ആകാശമേഘത്തിൽ എടുത്തുകൊള്ളപ്പെടുമെന്നു കാണിക്കുന്ന വാക്യങ്ങൾ തന്നെ നോക്കാം. ൧ കോറി. ൧൫: ൨൩ നോക്കാം. "എല്ലാവനും താന്താന്റെ നിലയിലത്രെ. ആദ്യവിളവു ക്രിസ്തു പിന്നത്തേതിൽ ക്രിസ്തുവിനുള്ളവർ അവന്റെ വരവിങ്കൽ". ഇവിടെ കർത്താവിന്റെ വരവിങ്കൽ തനിക്കുള്ളവർ എല്ലാവരും ഉയർത്തപ്പെടുമെന്നു ഒരു വിധം തെളിവായി പറഞ്ഞിരിക്കുന്നതായി തോന്നുന്നു. ആ അദ്ധ്യായം തന്നെ ൫൧-ാം വാക്യത്തിൽ "ഇതാ ഒരു മർമ്മം ഞാൻ നിങ്ങളോടു പറയുന്നു. നാം എല്ലാവരും നിദ്രകൊള്ളുകയില്ല. എന്നാൽ ക്ഷണത്തിൽ കണ്ണിമയ്ക്കുന്നതിനിടയിൽ ഒടുവിലത്തെ കാഹളനാദത്തിൽ എല്ലാവരും രൂപാന്തരപ്പെടും. കാഹളം ധ്വനിക്കും, മരിച്ചവർ അക്ഷയരായി ഉയിർപ്പിക്കപ്പെടുകയും നാം രൂപാന്തരപ്പെടുകയും ചെയ്യും" എന്നു പറയുന്നു. ഇവിടെ 'നാം' എന്നു പറയുന്നതു ആരാണെന്നു മാത്രമെ ഒരു ചോദ്യത്തിനു വകയുള്ളു. അപ്പോസ്തോലൻ ഇവിടെ നാം എന്നു പറഞ്ഞിരിക്കുന്നതു എങ്ങിനെയുള്ള ആളുകളെപ്പററിയാണെന്നു അറിയേണ്ടതിനു നമുക്കു ൧ കോറി ആദ്യഭാഗത്തേക്കു തിരിഞ്ഞു നോക്കാം. ൧: ൪-ൽ "നിങ്ങൾക്കു ക്രിസ്തുയേശുവിൽ നൽകപ്പെട്ട ദൈവകൃപ നിമിത്തം ഞാൻ എന്റെ ദൈവത്തിനു നിങ്ങളെക്കുറിച്ചു എപ്പോഴും സ്തോത്രം ചെയ്യുന്നു" എന്നു പറഞ്ഞിരിക്കുന്നു. അവർ രക്ഷിക്കപ്പെട്ട വിശ്വാസികളായിരുന്നു. ൫-ാം വാക്യത്തിൽ അവനിൽ നിങ്ങൾ സകലത്തിലും വിശേഷാൽ സകല വചനത്തിലും സകല അറിവിലും സമ്പന്നരായി തീർന്നു എന്നു പറയുന്നതിൽ നിന്നു അവർക്കു ദൈവസേവയ്ക്കു ആവശ്യപ്പെട്ട പ്രാപ്തികൾ നൽകപ്പെട്ടിരുന്നു എന്നു നമുക്കറിയാം. ൭-ാം വാക്യത്തിൽ "ഇങ്ങിനെ നിങ്ങൾ ഒരു പ്രകാരത്തിലും കുറവില്ലാത്തവരായി നമ്മുടെ ക

ർത്താവായ യേശുക്രിസ്തുവിന്റെ പ്രത്യക്ഷതയെ കാത്തിരിക്കുന്നു. നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാളിൽ കുറവില്ലാത്തവരായിരിക്കേണ്ടതിനു അവൻ നിങ്ങളെ അവസാനം വരെ ഉറപ്പിക്കും" എന്നു പറയുന്നു. അതുകൊണ്ടു 'നാം' എന്നു പറഞ്ഞിരിക്കുന്നതു മേൽ വാക്യത്തിൽ പറഞ്ഞിരിക്കുന്ന ലക്ഷണങ്ങളുള്ളവരെപ്പററി മാത്രമാണൊ അഥവാ നിർവിചാരികളും ശരിയായ കാത്തിരിപ്പില്ലാത്തവരുമായ ആളുകളെ കൂടി ഉൾപ്പെടുത്തിയാണൊ എന്നു നിശ്ചയമായി പറവാൻ പാടില്ല. ഇനിയും ൧ തെസ ൪: ൧൫ നോക്കാം. "കർത്താവിന്റെ പ്രത്യക്ഷത വരെ ജീവനോടു ശേഷിച്ചിരിക്കുന്നവരായ നാം നിദ്രകൊണ്ടവരെ മുമ്പിടുകയില്ല എന്നു കർത്താവിന്റെ വചനത്താൽ ഞങ്ങൾ നിങ്ങളോടു പറയുന്നു. കർത്താവു താൻ ഗംഭീരനാദത്തോടും പ്രധാനദൈവദൂതന്റെ ശബ്ദത്തോടും ദൈവത്തിന്റെ കാഹളത്തോടും കൂടെ സ്വർഗ്ഗത്തിൽ നിന്നിറങ്ങും. ക്രിസ്തുവിൽ മരിച്ചവർ മുമ്പെ ഉയിർത്തെഴുന്നീല്ക്കയും ചെയ്യും. പിന്നെ ജീവനോടു ശേഷിക്കുന്ന നാം അവരോടൊരുമിച്ചു ആകാശത്തിൽ കർത്താവിനെ എതിരേല്പ്പാൻ മേഘങ്ങളിൽ എടുത്തുകൊള്ളപ്പെടും. ഇങ്ങിനെ നാം എപ്പോഴും കർത്താവിനോടു കൂടെ ഇരിക്കയും ചെയ്യും". ഇവിടെ 'നാം' എന്നു പറയുന്നതു ആരാണ്. ആ ലേഖനം ൧: ൯, ൧൦ വാക്യങ്ങൾ നോക്കിയാൽ അവർ എങ്ങിനെയുള്ളവരാണെന്നു കാണാം. "അവർ ജീവനുള്ള സത്യദൈവത്തെ സേവിപ്പാനും" "യേശു സ്വർഗ്ഗത്തിൽ നിന്നു വരുന്നതിനെ കാത്തിരിപ്പാനും" "വിഗ്രഹങ്ങളെ വിട്ടു ദൈവത്തിങ്കലേക്കു തിരിഞ്ഞ"വരാണെന്നു കാണുന്നു. ഇവിടെ മാനസാന്തരവും, ദൈവസേവയോടു കൂടിയ ജീവിതവും, കർത്താവിന്റെ വരവിനായുള്ള കാത്തിരിപ്പും ജീവപ്രകാശവുമുള്ള ഒരു കൂട്ടം ജനങ്ങളെ നാം കാണുന്നു. അപ്പോൾ അവരുടെ കൂട്ടത്തിൽ കർത്താവിനെ സേവിക്കയും തന്റെ വരവിനു നോക്കിപ്പാൎക്കയും ചെയ്യാത്തവരായി ആരെങ്കിലും ഉണ്ടായിരുന്നാൽ അവർ കർത്താവിനെ എതിരേല്പാൻ ആകാശത്തിലേക്കു എടുത്തുകൊള്ളപ്പെടുമെന്നു നിശ്ചയമായി നമുക്കു പറയാമെന്നു ഇനിക്കു തോന്നുന്നില്ല.

ഇനിയും ഇതിനു വിപരീതം പറയുന്നതെന്നു തോന്നുന്ന ചില വാക്യങ്ങൾ നമുക്കു നോക്കാം. ഫിലിപ്പി ൩: ൧൧ ൽ പൌലൂസ് അപ്പോസ്തോലൻ തന്നെക്കുറിച്ചു തന്നെ താൻ ഒരു സംഗതിക്കായിട്ടു അത്യാശയോടു കൂടി കാത്തിരിക്കുന്നുവെന്നും അതു തനിക്കു കിട്ടി കഴിഞ്ഞിരിക്കുന്നുവെന്നു പറവാൻ പാടില്ലെന്നും തന്റെ ആഗ്രഹം മരിച്ചവരിൽ നിന്നുള്ള ഉയിൎപ്പിൽ അതായതു ഒന്നാമത്തെ ഉയിൎപ്പിൽ ഓഹരി ലഭിക്കണമെന്നാണെന്നും പറഞ്ഞിരിക്കുന്നു. ൧൭ാം വാക്യത്തിൽ അവർ തന്റെ ദൃഷ്ടാന്തത്തെ അനുകരിപ്പാൻ കരുതിക്കൊള്ളേണ്ടതിനു ഒരു പ്രബോധനവചനം പറയുന്നു. അതിനു കാരണം താഴെ പറയുന്നു. "എന്തുകൊണ്ടെന്നാൽ അനേകർ നടക്കുന്നുണ്ടു. അവർ കുരിശിന്റെ ശത്രുക്കൾ അവരുടെ അവസാനം നാശം; അവരുടെ ദൈവം അവരുടെ വയറു, ലജ്ജയായതിൽ അവൎക്കു മാനം; അവർ ഭൂമിയിലുള്ളവ ചിന്തിക്കുന്നു, നമ്മുടെ പൌരത്വമൊ സ്വർഗ്ഗത്തിലാകുന്നു. അവിടെ നിന്നു കർത്താവായ യേശുക്രിസ്തുവിനെ രക്ഷിതാവായിട്ടു നാം കാത്തിരിക്കയും ചെയ്യുന്നു......അവൻ നമ്മുടെ താഴ്മയുള്ള ശരീരത്തെ തന്റെ മഹത്വശരീരത്തോടു് അനുരൂപമാക്കുവാൻ രൂപാന്തരപ്പെടുത്തും". കർത്താവായ യേശുക്രിസ്തുവിന്റെ വരവിനായിട്ടു കാത്തിരിക്കുന്നവർ മാത്രം എടുത്തുകൊള്ളപ്പെടുകയും മറുരൂപപ്പെടുകയും ചെയ്യുമെന്നാകുന്നു ഇവിടെ പറയുന്നതു്. ഇനിയും വളരെ ഭാഗങ്ങളുണ്ടു്. എല്ലാം ഇപ്പോൾ നോക്കുന്നതിനു് സാധിക്കയില്ല. എന്നാൽ കർത്താവിന്റെ വരവിങ്കൽ വിശ്വാസികളായ ജനങ്ങളുടെ ഇടയിൽ ഒരുക്കമുള്ളവരും ഒരുക്കമില്ലാത്തവരും തമ്മിൽ ഒരു വേർതിരിവുണ്ടാകുമൊ എന്നു കുറെ കൂടി തെളിവായി അറിയുന്നതിനു് ഒരു വാക്യം കൂടെ നോക്കാം. കർത്താവു തന്റെ വരവിനെക്കുറിച്ചുള്ള വാഗ്ദത്തത്തിന്റെ പുറമെ "നിങ്ങളുടെ ഹൃദയം അതിഭക്ഷണത്താലും മദ്യപാനത്താലും ഉപജീവന ചിന്തകളാലും ഭാരപ്പെട്ടിട്ടു ആ ദിവസം നിങ്ങൾക്കു പെട്ടെന്നു കണിപോലെ വരാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ" എന്നു കല്പിച്ചിരിക്കുന്നു. ഈ ജീവനത്തിനടുത്ത കാൎയ്യങ്ങളുടെ സമൃദ്ധിയാൽ ഭാരപ്പെടാതിരിപ്പാൻ സൂക്ഷിക്കണമെന്നു പാവപ്പെട്ട മീൻപിടുത്തക്കാരോടു പറയുന്നതു വള

രെ ആശ്ചൎയ്യകരമാണ്. അവൎക്കു അങ്ങിനെയുള്ള സമൃദ്ധിയില്ലല്ലൊ എന്നു നിങ്ങൾ വിചാരിച്ചേക്കാം. എന്നാൽ താൻ അവരെ ഉപജീവനചിന്തയെപ്പററി കൂടെ ഓൎപ്പിക്കുന്നുണ്ടു. അതു ഈ ലോകവസ്തുക്കൾ ധാരാളം ഇല്ലാത്തതുകൊണ്ടു വരുന്നതാണല്ലൊ. താൻ അവരെ പ്രബോധിപ്പിക്കുന്നതു അവരുടെ ഹൃദയം ഇവയാൽ ഭാരപ്പെട്ടിട്ടു ആ ദിവസം അവരെ കണിപോലെ പിടിക്കാതിരിപ്പാൻ കരുതിക്കൊള്ളണമെന്നാകുന്നു. "ആകയാൽ ഈ സംഭവിപ്പാനുള്ളതു എല്ലാററിൽ നിന്നും ഒഴിഞ്ഞുപോകുവാനും മനുഷ്യപുത്രന്റെ മുമ്പിൽ നില്പാനും പ്രാപ്തരാകേണ്ടതിന്നു എല്ലാസമയത്തും ഉണൎന്നും പ്രാൎത്ഥിച്ചും കൊണ്ടിരിപ്പിൻ". ഇതിനെ രണ്ടുവിധത്തിൽ വിചാരിക്കാം. കൎത്താവിന്റെ സത്യശിഷ്യന്മാരായിരുന്നാലും ചിലർ യോഗ്യരെന്നും ചിലർ അയോഗ്യരെന്നും എണ്ണപ്പെടുമെന്നു അതിന്നു അൎത്ഥം വരാവുന്നതാണ്. അല്ലെങ്കിൽ താൻ വരുമ്പോൾ തന്റെ സത്യശിഷ്യന്മാരെല്ലാവരും ജാഗരണത്തോടും പ്രത്യാശയോടും കൂടെ ഇരിക്കത്തക്കവണ്ണം തന്റെ ആത്മാവു സഭയെ അത്രമേൽ നിറെക്കുമെന്നും വരാവുന്നതാണ്. ഇങ്ങിനെയാകുമ്പോൾ കാൎയ്യം വളരെ തെളിവായി തീരുന്നതായിരിക്കും. ക്രിസ്തുവിനുള്ളവരിൽ ഒരുക്കമുള്ളവരെന്നും ഇല്ലാത്തവരെന്നും രണ്ടു വകുപ്പുകാർ ഉണ്ടായിരിക്കുമൊ എന്നും അതിൽ ഒരുക്കമുള്ളവർ താൻ വരുന്നനിമിഷത്തിൽ തന്നെ എടുത്തുകൊള്ളപ്പെടുകയും ശേഷംപേർ പക്ഷേ ആയിരം വൎഷകാലത്തേക്കു താമസിക്കേണ്ടിവരികയും ചെയ്യുമൊ എന്നും നിങ്ങൾ എന്നോടു ചോദിച്ചാൽ ഇനിക്കു അതിന്നു മറുപടി പറവാൻ കഴികയില്ലാ വാസ്തവത്തിൽ ഞാൻ അതിനെപ്പററി വിചാരപ്പെടുന്നുമില്ല. സാക്ഷാൽ അതു നിങ്ങൾക്കായിട്ടു തന്നെ അറിയണമെന്നുണ്ടൊ? ചിലപ്പോൾ ദൈവജനങ്ങൾ ക്രിസ്തീയനടത്തയെപ്പററി എന്നോടു ചില സംശയമുള്ള ചോദ്യങ്ങൾ ചോദിക്കാറുണ്ടു. ഞാൻ അങ്ങിനെയുള്ളവരോടു "നിങ്ങൾക്കു നിൎവിചാരവും മറവിയും ഉള്ള ജീവിതം കഴിച്ചുകൊണ്ടു കൎത്താവു വരുമ്പോൾ മഹത്വത്തിൽ പ്രവേശിക്കുവാൻ സാധിക്കുമൊ എന്നറിവാനാണൊ നിങ്ങൾ ആഗ്രഹിക്കുന്നത്? എ എന്നു ചോദിക്കും. ഒരു കാൎയ്യം ഞാൻ പറയാം. കൎത്താവു വരുന്നതുവരെ ജാഗരണം ചെയ്കയും കാത്തിരിക്കയും തന്നെ സേവിക്കയും ചെയ്യുന്നവൎക്കു എന്തു സംഭവിക്കുമെന്നുള്ളതിന്നെപ്പററി പട്ടാപ്പകൽപോലെയുള്ള വെളിച്ചവും നിശ്ചയവും ഉണ്ടു. തന്നെ മനഃപ്പൂൎവ്വം നിഷേധിക്കയും സേവിക്കാതിരിക്കയും ചെയ്യുന്നവരുടെ മേലുള്ള ന്യായവിധിയെപ്പററിയും പൂൎണ്ണമായ വെളിച്ചം നൽകപ്പെട്ടിട്ടുണ്ട്. എന്നാൽ രണ്ടിന്റെയും മദ്ധ്യേ നിൽക്കുന്നവരുടെ കാൎയ്യത്തെപ്പററി സന്ധ്യാസമയത്തെപ്പോലുള്ള മങ്ങിയ വെളിച്ചംമാത്രമെ കിട്ടുന്നുള്ളു. അവൎക്കു എന്തു സംഭവിക്കാതിരിക്കുന്നുവെന്നു നിശ്ചയം പറവാൻ ഇനിക്കു പാടില്ല. എന്നാൽ നമ്മെ ലോകത്തിന്റെ നഷ്ടപ്പെട്ട അവസ്ഥയിൽ നിന്നു തന്റെ ആലയത്തിലെ മിനുസമാക്കപ്പെട്ട കല്ലുകളാക്കിത്തീൎക്കുന്നതിനുവേണ്ട സകല കാൎയ്യങ്ങളേയും നമുക്കു സമ്പാദിച്ചുതന്നിരിക്കുന്ന കൃപയുടേയും മഹത്വത്തിന്റെയും കൎത്താവു ശരിയായിട്ടു ചെത്തപ്പെടാതെ ചേറും ചെളിയും ധാരാളം പററിയിരിക്കുന്ന കല്ലുകൾക്കു കൂടെ അതിൽ സ്ഥലം അനുവദിപ്പാൻ പോകുന്നുവെന്നു നിങ്ങൾ വിചാരിക്കുന്നുവൊ? നാം അറിവാൻ ആവശ്യപ്പെട്ടിരിക്കുന്നതു കൎത്താവു വീണ്ടും വരുന്നുവെന്നു കാത്തിരിക്കുന്നവരായ തന്റെ ശുദ്ധിമാന്മാൎക്കു ലഭിപ്പാനിരിക്കുന്ന വൎണ്ണിപ്പാൻ പാടില്ലാത്ത മഹത്വത്തെപ്പററി സംശയലേശം പോലും ഇല്ലാതെ പൂൎണ്ണനിശ്ചയമായി താൻ പറഞ്ഞിട്ടുണ്ടെന്നുള്ളതു മാത്രമാണ്. അപ്പോൾ നമ്മുടെ ഏക ആഗ്രഹവും വാഞ്ഛയും താൻ വരുന്ന സമയത്തു നാം കൂടെ അവരുടെ കൂട്ടത്തിൽ കാണപ്പെടണമെന്നുള്ളതായിരിക്കേണ്ടതാണ്. തുടരും.

Translated by Rev. M. C. George Catanar.



## ഒരു പൌരാണിക കഥ (തുടൎച്ച)

(കന്നുകുഴിയിൽ കൊച്ചുതൊമ്മൻ അപ്പോത്തിക്കരി)

സമുദ്രപത്തിൽ നിന്നു ക്രിസ്ത്യാനികളുടെ ആരാധനസ്ഥലത്തേക്കു എഴുന്നെള്ളു

ക എന്നുള്ളതു അത്ഭുതപൂൎവ്വമായ ഒരു സംഗതിയായിട്ടു മാത്രമല്ലാ തങ്ങളുടെ അൎക്കദിയാക്കോന്റെ ശ്രേഷ്ഠത്വത്തിന്റെ ഒരു ലക്ഷ്യമായിട്ടും കൂടി..........പള്ളിക്കാർ വിചാരിച്ചു. അദ്ദേഹത്തെ ബഹുമാനപുരസ്സരം സ്വീകരിക്കുന്നതിനു വേണ്ട യത്നങ്ങൾ കൂട്ടുന്നതിനു അത്യാവശ്യപ്പെട്ട സമയംപോലും ഇല്ലാതിരിക്കുന്നതിനാൽ അവർ വളരെ പരിഭ്രമിച്ചു തുടങ്ങി. ഒരു യോഗ്യനായ നേതാവിന്റെ ആജ്ഞയെ അനുസരിക്കുന്നവരായി ഏതാനും ആളുകൾ ഐകമത്യത്തോടും യോജിച്ചും പ്രവൎത്തിക്കുന്നതായാൽ ആരംഭത്തിൽ ദുസ്സാദ്ധ്യങ്ങൾ എന്നു തോന്നിപ്പോകുന്ന സംഗതികൾ കൂടിയും നിഷ്പ്രയാസമായും വേഗത്തിലും സാധിക്കുന്നതാണല്ലൊ. സ്വരൂപത്തിലെ വരവിനു മുൻപായി തന്നെ പള്ളിപ്പറമ്പിൽ പന്തലുകൾ മുതലായവ ഉണ്ടായികഴിഞ്ഞു. മാന്ദ്യാസനങ്ങൾ യഥാസ്ഥാനങ്ങളിൽ കാണപ്പെടുന്നു. മുത്തുക്കുടകൾ വെയിലത്തു പ്രകാശിക്കുന്നു. സ്വരൂപത്തിലെ എഴുന്നെള്ളത്തിനെ ക്ഷണിക്കുന്നുവൊ എന്നു തോന്നുവാൻ തക്കവണ്ണം കൊടികൾ പൊക്കത്തിൽ പറന്നു കളിക്കുന്നു. വാദ്യക്കാർ തങ്ങളുടെ ഉപകരണങ്ങളോടു കൂടി മറിയുടെ വാതുക്കൽ ഹാജരായി നില്ക്കുന്നു. അരികെയുള്ള പള്ളികളിൽ നിന്നു ചില പട്ടക്കാർ വന്നു മറിയുടെ റാന്തലിൽ വശമായി നില്ക്കുന്നു. അൎക്കദിയാക്കോന്റെ അംഗരക്ഷകന്മാരായി പുലിത്തോൽപ്പരിച മുതലായവയോടു കൂടി മറിയുടെ വടക്കെ റാന്തലിൽ ഏതാനു ആളുകൾ നില്ക്കുന്നു. ആയൊധനം അഭ്യസിച്ചവരായ ൨൦൦-ൽ കുറയാതെ യൌവ്വനക്കാർ പള്ളിയിൽ നിന്നു അസാരം ദൂരത്തായി സ്വരൂപത്തിലെ എതിരേല്ക്കുന്നതിനു വേണ്ട സന്നാഹങ്ങളോടു കൂടി തയാർ ചെയ്തുനില്ക്കുന്നു. എഴുന്നെള്ളത്തിന്റെ മുൻപിൽ ഇടവിടാതെ ധ്വനിക്കുന്ന ശംഖനാദംകൊണ്ടു എഴുന്നെള്ളത്തു ഒട്ടു സമീപിച്ചു എന്നു അൎക്കദിയാക്കോൻ ഗ്രഹിച്ചു അദ്ദേഹം പട്ടക്കാർ, പരിചാരകർ മുതലായവരുടെ അകമ്പടിയോടു കൂടെ പുരയിടത്തിന്റെ അതൃത്തിയിങ്കൽ എത്തിയപ്പോഴെക്കു വളരെ ഗാംഭീൎയ്യത്തോടും കൂടി സാവധാനത്തിൽ നടക്കുന്ന ഒരു ആനയുടെ പുറത്തു അമ്പാരിയിൽ ഇരുന്നു രാജശ്രീ വിലസികൊണ്ടും ആനയുടെ ഗതി അനുസരിച്ചു ഇരുന്നു ഇളകിക്കൊണ്ടും താൻ പ്രതീക്ഷിച്ചതിൽ അധികമായ ആഘോഷങ്ങളും കോലാഹലങ്ങളും കണ്ടു പുഞ്ചിരി തൂകികൊണ്ടും ഇരിക്കുന്ന സ്വരൂപത്തിലെ രൂപം കാണാറായപ്പോൾ തുടങ്ങി പലതരത്തിലുള്ള ഘോഷശബ്ദങ്ങളും അലങ്കാരകാഴ്ചകളും കൊണ്ടു വന്നവരും നിന്നവരും എല്ലാം സന്തോഷസമുദ്രത്തിൽ മുങ്ങിപൊങ്ങിതുടങ്ങി. ഈ ഘോഷയാത്ര ഏറെ ദീൎഘിക്കുന്നതിനു ഇടയായില്ല. ആൾതിരക്കുകൊണ്ടും പന്തലിന്റെ പൊക്കക്കുറവുകൊണ്ടും സ്വരൂപത്തിൽ നിന്നു താഴത്തേക്കു ഇറങ്ങേണ്ടിവന്നു. പിന്നാലെ രണ്ടു കളഭങ്ങളുടെ പുറത്തു എഴുന്നെള്ളിവന്ന അദ്ദേഹത്തിന്റെ രണ്ടു പുത്രന്മാരും ആയുധപാണികളും അനുചരന്മാരും ആയി പത്തായിരം നായന്മാരും എല്ലാം കൂടി പന്തലിലേക്കു പ്രവേശിച്ചപ്പോൾ അവിടെയുണ്ടായ ബഹളം അവൎണ്ണനീയമായിരുന്നു. സ്വരൂപത്തിലേക്കു പ്രത്യേകം ഒരുക്കിയിരുന്ന പീഠത്തിലേക്കു അൎക്കദിയാക്കോൻ അദ്ദേഹത്തെ കൂട്ടിച്ചുകൊണ്ടു പോയിഎങ്കിലും അവിടെ എത്തുന്നതിനു അല്പം മുൻപായി തന്നെ സന്തോഷവും തൃപ്തിയും ഇളകിയിരിക്കുന്ന മുഖത്തോടുകൂടി സ്വരൂപത്തിൽ നിന്നു അൎക്കദിയാക്കോനോടു:—ഈ പള്ളിയിലെ വിഗ്രഹം എവിടെയാണ സ്ഥാപിച്ചിരിക്കുന്നതു്. നമുക്കും കൂടി അദ്ദേഹത്തെ ഒന്നു വന്ദിക്കയും ധൎമ്മക്കാണിക്കയായി വല്ലതും വയ്ക്കയും ചെയ്യേണ്ടിയിരിക്കുന്നു എന്നു പറഞ്ഞു.

അ:—ഒന്നു എഴുന്നെള്ളി ഇരുന്നു ആശ്വസിച്ചതിന്റെശേഷം അതൊക്കെ ആവാമല്ലൊ.

സ്വരൂപം:—ഈ കഴിഞ്ഞ ഒരു രാത്രികൊണ്ടു ഇത്രവളരെ അലങ്കാരങ്ങൾ ഉണ്ടാക്കിയതു തന്നെ മനുഷ്യശക്തികൊണ്ടാണൊ എന്നു നാം സംശയിക്കുന്നു. ഈ പള്ളിയിൽ സ്ഥാപിച്ചിരിക്കുന്ന ദേവൻ അതിശയനീയമായ ശക്തിയോടു കൂടിയ ഒരാളെന്നാണ് നമ്മുടെ പക്ഷം. അതുകൊണ്ടു ആ വിഗ്രഹത്തെ ഒന്നു കണ്ടു നമസ്കരിക്കയാണ നമ്മുടെ പ്രഥമകൃത്യമായി നമുക്കു തോന്നുന്നതു്.

അ:—കല്പിക്കുന്ന ഈ വിഷയത്തെ സംബന്ധിച്ചു തന്നെ നമുക്കു ചില സംഗ

തികൾ അറിയിപ്പാനുണ്ട്. അതിന്റെ ശേഷമായി ധൎമ്മക്കാണിക്കയെ കുറിച്ചും മറ്റും ആലോചിക്കയും പ്രവൎത്തിക്കയും ചെയ്യാമെന്നാണ എന്റെ പക്ഷം. അതുകൊണ്ടു അത്യാവശ്യമായി ഒന്നു എഴുന്നെള്ളിയിരുന്നു ആശ്വസിക്കണമെന്നാണ് ഞങ്ങളുടെ അപേക്ഷ.

സ്വാ:—എന്നാൽ അങ്ങിനെ ആവാം. പ്രത്യേകം തയ്യാറാക്കിയിരുന്ന പീഠത്തിൽ സ്വാമി അതിൽ നിന്നു ആസനസ്ഥനായി. ആലവട്ടം വെഞ്ചാമര ആശ്വാസകരങ്ങളായ മറ്റു സാമഗ്രികളോടു കൂടി കുറെ പട്ടക്കാർ സ്വാമിയുടെ പിന്നിലും മറ്റു ചിലർ രാജകുമാരന്മാരുടെ പിന്നിലും ആയി നിന്നു വീശിതുടങ്ങി. അൎക്കദിയാക്കോൻ ഒരു വെള്ളിത്താലത്തിൽ കുറെ അത്തർ സ്വാമിയുടെ മുൻപാകെ സമൎപ്പിക്കയും കുറെ അലക്ഷ്യമായി അദ്ദേഹത്തിന്റെ മെയ്മേൽ തളിക്കയും ചെയ്തു. നമ്മുടെ പണിക്കർ കയ്മൾ മുതലായവർ സ്വാമിയുടെ അടുക്കൽ നിന്നു ആൾ അകറ്റുവാൻ ശ്രമിക്കുന്നു. കുറെ സമയംകൊണ്ടു ആൾതിരക്കു കുറെ ശാന്തമായപ്പോൾ

അ:—ഈശ്വരനെ നമ്മളിൽ ആരും കണ്ടിട്ടില്ലല്ലൊ. കാണ്മാൻ കഴികയുമില്ലല്ലൊ. അദ്ദേഹം അരൂപിയാണല്ലൊ. ഈശ്വരൻ ചില രൂപങ്ങളിൽ പ്രത്യക്ഷമായിട്ടുണ്ടെന്നു പറയുന്നതു ശരിയാണെന്നു തന്നെ ഇരിക്കട്ടെ. അവ അദ്ദേഹത്തിന്റെ അവതാരരൂപങ്ങൾ എന്നല്ലാതെ സാക്ഷാൽ സ്വരൂപമല്ലല്ലൊ. സ്വരൂപം ഇല്ലാത്തയാളിന്റെ ഒരു സ്വരൂപമുണ്ടാക്കുക നമുക്കു കഴിയുന്നതല്ലല്ലൊ. നാം ഈശ്വരനെ സങ്കല്പിച്ചു് വല്ല രൂപവുമുണ്ടാക്കിയാൽ അവ നമ്മുടെ സങ്കല്പിതരൂപമെന്നല്ലാതെ ഈശ്വരസ്വരൂപമായിരിക്കയില്ലല്ലൊ. അല്ല ഈശ്വരസ്വരൂപം തന്നെ നാം ഉണ്ടാക്കിയെന്നിരുന്നാലും അതു ഈശ്വരന്റെ ഒരു സ്വരൂപമെന്നല്ലാതെ ഈശ്വരനല്ലല്ലൊ. നാം വന്ദിക്കണമെന്നു ആഗ്രഹിക്കുന്നതു ഈശ്വരസ്വരൂപത്തെയല്ല ഈശ്വരനെ തന്നെയാണല്ലൊ. സൎവ്വജ്ഞനും സൎവ്വവ്യാപിയുമായ ഈശ്വരൻ ഇരിക്കെ നാം ഈശ്വരന്റെ ഒരു രൂപത്തെ വന്ദിക്കുന്നതായാൽ സ്രഷ്ടാവിനു പകരം നാം ഒരു സൃഷ്ടിയെ രൂപീകരിച്ചു വന്ദിക്കുന്നതായാൽ അതു അദ്ദേഹത്തിനു രസിക്കുമൊ? ഒരു രൂപത്തെ ഉണ്ടാക്കി അതിനു വൈദികരുടെ മന്ത്രതന്ത്രങ്ങൾ കൊണ്ടു ഒരു വക ജീവനും ചൈതന്യവും ഉണ്ടാക്കിക്കൊടുത്തെന്നു തന്നെ ഇരുന്നാലും അതു ചൈതന്യമുള്ള ഒരു ഈശ്വരസ്വരൂപമെന്നല്ലാതെ ഈശ്വരനാകുന്നതല്ലല്ലൊ. ഈ സ്ഥിതിക്കു സ്വരൂപമുണ്ടാക്കി വന്ദിക്കുന്നതു അജ്ഞതയാണെന്നാണ ഞങ്ങൾ വെച്ചിരിക്കുന്നതു. ഞങ്ങളുടെ പള്ളികളിൽ അതുകൊണ്ടു സ്വരൂപങ്ങൾ വെക്കാറില്ല. സ്വരൂപങ്ങൾ വെച്ചു വന്ദിക്കുന്നതു ഒരു വലിയ പാപമായിട്ടാണ് ഞങ്ങളുടെ വേദം കല്പിച്ചിരിക്കുന്നതു. ഞങ്ങൾ ധ്യാനംകൊണ്ടു മാത്രം ഈശ്വരസാന്നിദ്ധ്യം കല്പിക്കയാണ. ആളുകൾ ഒരുമിച്ചു കൂടി ഈശ്വരനെ വന്ദിക്കുന്നതിനു വേണ്ടി നിശ്ചയിച്ചിട്ടുള്ള ഒരു സ്ഥലമാണ പള്ളി. സൎവ്വവ്യാപിയായിരിക്കുന്ന ഈശ്വരനെ ഒരു ധ്യാനമൂൎത്തിയായി ഞങ്ങൾ സങ്കല്പിക്കയാണ്. ഞങ്ങൾ കാണിക്ക ഇടുന്നതു ഒരു രൂപത്തിന്റെ മുൻപിലല്ല. ദൈവാരാധനയ്ക്കും തത്സംബന്ധമായ ചില കൎമ്മങ്ങൾക്കും ഇടവക ജനങ്ങളുടെ ആത്മീയമായും ലൌകികമായുമുള്ള ക്ഷേമാദികൾക്കും ഉപയോഗിക്കുന്നതിനായി ഈശ്വരഭക്തന്മാരായ ജനങ്ങൾ ഒരു പൊതുസ്ഥലത്തു ധൎമ്മക്കാണിക്കകൾ വെക്കുന്നു എന്നല്ലാതെ ഒരു രൂപത്തിന്റെ മുൻപിൽ കാണിക്ക ഇടുക എന്നുള്ള ആചാരവും ഞങ്ങൾക്കു നടപ്പില്ലാത്തതാകുന്നു.

സ്വാ:—അവിടുന്നു പറയുന്നതു യുക്തിക്കു ചേൎച്ചയായിരിക്കുന്നു. എന്നാൽ പഞ്ചേന്ദ്രിയങ്ങൾക്കു വിഷയമാകുന്ന ഒരു സാധനമില്ലാതെ ധ്യാനമാത്രംകൊണ്ടു ഈശ്വരസാന്നിദ്ധ്യം കല്പിക്കാമെന്നു പറയുന്നതു സാദ്ധ്യമാകുമൊ എന്നു നമുക്കു സംശയമുണ്ടു്.

അ:—തിരുമനസ്സുകൊണ്ടു അതു ഇതുവരെ ഒന്നു പരീക്ഷിച്ചു നോക്കിയിട്ടില്ലല്ലൊ. അതു പരീക്ഷിച്ചു അറിയാവുന്ന ഒരു സംഗതി മാത്രമെന്നല്ല അതു ഞങ്ങൾക്കു അനുഭവമുള്ളതും കൂടെയാണ. ഈശ്വരനെ കാണാതെ ഈശ്വരനു ഒരു രൂപം സ

ങ്കൽപിക്കുന്നവൎക്കു ധ്യാനമാത്രമായ ഒരു ബിംബത്തിന്റെ ഫലമല്ലോ ആ പ്രതിബിംബം.

സ്വ:—ഇവിടെ രൂപമില്ലെന്നു നിങ്ങൾ പറയുന്നെങ്കിലും നിങ്ങളുടെ ചില പള്ളികളിൽ നല്ല ഭംഗിയായ രൂപങ്ങൾ ഉള്ളതായി നാം കേട്ടിട്ടുണ്ടല്ലോ.

അ:—അതു ശരി തന്നെയാണ്. ഞങ്ങളുടെ പൂൎണ്ണ ആധീനത്തിൽ ഉള്ള പള്ളികളിൽ അങ്ങിനെ ഒരിക്കലും ഉണ്ടായിട്ടില്ല. ഇപ്പോഴും ഇല്ല. ഇപ്പോൾ കുറെ സംവത്സരമായി ഇവിടെ വന്നിട്ടുള്ള പാതിരികൾ ഞങ്ങളെപ്പോലെ തന്നെ ക്രിസ്ത്യാനികളാകുന്നു എന്നു വരികിലും വിശ്വാസാചാരാദികളിൽ ഞങ്ങൾ തമ്മിൽ ചില വ്യത്യാസങ്ങൾ ഉണ്ട്. പള്ളികളിൽ രൂപം വെക്കുന്നതിനു വിരോധമില്ലെന്നാണു അവരുടെ വിശ്വാസം. വിഗ്രഹാരാധന തെറ്റാണെന്നാണു അവരും പറയുന്നതു. അവർ പള്ളികളിൽ വെക്കുന്ന രൂപങ്ങൾ വന്ദിപ്പാനായിട്ടല്ല ആ രൂപം ഉദ്ദേശിക്കുന്ന ആളിനെ ബഹുമാനിപ്പാൻ മാത്രമാണെന്നാണു അവർ പറയുന്നതു. ഒരാളിനെ ബഹുമാനിക്കാതെ വന്ദിപ്പാൻ പാടില്ലല്ലോ. ബഹുമാനവും വന്ദനവും തമ്മിലുള്ള അതിർതിരിക്കാനും പ്രയാസമാണ്. അവരുടെ ആധീനത്തിലുള്ള രൂപം വെക്കുന്ന പള്ളികളിലെ ജനങ്ങൾ എല്ലാവരും രൂപങ്ങളുടെ മുൻപിൽ മുട്ടുകുത്തി ആരാധിക്കുന്നതായിട്ടാണ് അനുഭവം. ഇതു അവരുടെയും ഞങ്ങളുടെയും വേദവിധികൾക്കു പ്രത്യക്ഷവിരോധമായ ഒരു നടപടി ആകുന്നു. പ്രതിരൂപങ്ങൾ ഉണ്ടാക്കുന്നതു ശീമകളിൽ വളരെ ബഹുമാനവും ആദായവുമുള്ള ഒരു തൊഴിലാണ്. അതു പ്രത്യേകം അഭ്യസിക്കേണ്ട ഒരു വിദ്യയും വളരെ ബുദ്ധിശക്തിയും വാസനാബലവും ഉപയോഗിക്കേണ്ട ഒരു തൊഴിലുമാണ്. ആ തൊഴിലുകാരുടെ ഉത്സാഹവും സ്വാധീനശക്തിയും കൊണ്ടായിരിക്കാം പള്ളികളിൽ അതു വെക്കുന്നതിനു വിരോധമില്ലെന്നു മതാദ്ധ്യക്ഷന്മാരുടെ അനുമതി സമ്പാദിച്ചതു. പാതിരികൾ പല വിശേഷപ്രതിരൂപങ്ങൾ ഇവിടെ പല പള്ളികളിലും കൊണ്ടുവന്നു സ്ഥാപിച്ചിട്ടുണ്ട്. ആ രൂപങ്ങൾക്കു ദുഃഖസന്തോഷങ്ങൾ മുതലായ വികാരങ്ങൾ ഉണ്ടെന്നും അതിന്റെ ലക്ഷ്യങ്ങളായി ചിലപ്പോൾ അവ കണ്ണുനീർ വീഴ്ത്തുകയും രക്തം വിയൎക്കുകയും ഒക്കെ ചെയ്യാറുണ്ടെന്നും അവർ ഘോഷിക്കുന്നുമുണ്ട്. ഇതു ജനങ്ങളിൽ മൂഢത വൎദ്ധിപ്പിക്കയും തന്മൂലം അവരിൽനിന്നു പള്ളിക്കു വരുമാനം ഉണ്ടാകയും ചെയ്യുന്ന ഒരു സൂത്രമാണെന്നും ആലോചനാശക്തിയുള്ള എല്ലാവൎക്കും അറിയാവുന്നതാണല്ലോ.

സ്വ:...ആവട്ടെ. എവിടെയാണു കാണിക്ക ഇടുന്ന സ്ഥലം?

അൎക്കദിയാക്കോൻ അദ്ദേഹത്തെ കൂട്ടിക്കൊണ്ടു പള്ളിക്കകത്തു പ്രവേശിച്ചു പള്ളിയിലെ പൊലിയാവിളക്കു കണ്ടു അതിനെ അദ്ദേഹം നമസ്കരിച്ചു. വെള്ളിമെഴുകുതിരിക്കാലുകൾ, കുരിശു മുതലായവകൊണ്ടു അലങ്കരിച്ചിരിക്കുന്ന പീഠം മുതലായവ കണ്ടു വളരെ സന്തോഷവും ആദരവും നടിച്ചുകൊണ്ടു കുറേനേരം നിന്നു അൎക്കദിയാക്കോനോടു ചോദിച്ചു പല സംഗതികൾ ഗ്രഹിച്ചതിന്റെ ശേഷം ൧൦ പൊൻരാശി മേശയിന്മേൽ കാണിക്കയായി വെച്ചു. അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്ന മക്കൾ ഇരുവരും അയ്യഞ്ചു രാശിയും ആ മേശയിന്മേൽ തന്നെ വെച്ചു. പള്ളിയിൽ നിന്നു മടങ്ങുമ്പോൾ ഭണ്ഡാരസ്ഥലം കണ്ടു മനസ്സിലായി. ഭണ്ഡാരത്തിലെ വരവിനെയും ചിലവിനെയും സംബന്ധിച്ചു ചിലതെല്ലാം ചോദിച്ചറിഞ്ഞതിന്റെ ശേഷം പള്ളിക്കു ചുറ്റുമുള്ള അലങ്കാരങ്ങൾ കാണ്മാനായി നടന്നുതുടങ്ങി. അൎക്കദിയാക്കോൻ ഈ അവസരത്തിൽ മതിൽ പടിപ്പുര മാളിക മുതലായവയെക്കുറിച്ചു തലേദിവസം ചെയ്ത അപേക്ഷയെ ഓൎമ്മപ്പെടുത്തിത്തുടങ്ങി.

സ്വ:—നിങ്ങൾക്കു ഇങ്ങിനെ വലിയ ഭണ്ഡാരവും മറ്റുമുള്ള മറ്റു വിശേഷാൽ സഹായങ്ങൾ കൂടാതെ ഇതൊക്കെ സാധിക്കരുതോ?

അ:—എല്ലാ പള്ളികളിലും ഓരോ ഭണ്ഡാരം സ്ഥാപിക്കുന്ന നടപ്പനുസരിച്ചു

ഇവിടെയും ഒരു ഭണ്ഡാരം സ്ഥാപിച്ചെന്നേയുള്ളു. ഇടവക ജനങ്ങളിൽ ധാരാളം ധനികർ ഉണ്ടെങ്കിൽ മാത്രമെ ഭണ്ഡാരത്തിൽ പണം കാണുകയുള്ളു. ഇവിടുത്തെ ഭണ്ഡാരം പള്ളിയുടെ ഭിത്തിയും മറ്റും പോലെ ആവശ്യമായ ഒരു പണിയെന്നല്ലാതെ വേറൊന്നുമല്ല. ഈ ഇടവകയിലെ ജനങ്ങൾ തീരെ സാധുക്കളാകുന്നു എന്നു അവിടെ അറിയാമല്ലൊ.

സ്വാ:— നമ്മുടെ പൂർവ്വികന്മാർ പള്ളിക്കു സ്ഥലം ദാനം ചെയ്കയും അതിന്റെ പണിക്കുവേണ്ട ദ്രവ്യസഹായം ചെയ്കയും ചെയ്തിട്ടുള്ള മുറയ്ക്കു ശേഷിച്ച പണികൾ കൂടെ നടത്തി അതു പൂർത്തിയാക്കേണ്ട ഭാരം നമുക്കുണ്ടെന്നാണ് നമ്മുടെ പക്ഷം. നാം ഇന്നലെ ഇതിനെക്കുറിച്ചു അന്വേഷിച്ചതിൽ തെക്കുകൂററിൽ നിന്നു ഒരു പള്ളി പണിയിച്ചു കൊടുത്തിട്ടുണ്ടെന്നും എന്നാൽ പള്ളിയിലെ വരുമാനങ്ങളിൽ ചിലതു അവിടുത്തെ ഭോഗമായി എടുക്കുന്നുണ്ടെന്നും ആണ് എന്റെ അറിവ്.

അ:— അതു ശരിയാണ്. പള്ളിയിൽ കല്യാണമുള്ള ദിവസങ്ങളിൽ ആ വിവരം ഇടത്തിൽ അറിയിക്കയും അവിടെനിന്നു രണ്ടു കുന്തക്കാരെ അയച്ച് വിവാഹമൊന്നിനു ഒരു പൊൻപണം വീതം തിരുമുൽക്കാഴ്ചയായി കല്യാണക്കാരിൽനിന്നു പിരിച്ചുകൊണ്ടുപോകയും അതു കൊടുക്കാത്തപക്ഷം കല്യാണക്കാരെ പള്ളിപ്പടിപ്പുരക്കൽ തടഞ്ഞുനിർത്തുകയും ചെയ്കു പതിവായിരുന്നു. അതു അവിടെതന്നെയല്ലാ. അനേകം പള്ളികൾ രാജ്യത്തുള്ള പെരുമ്പടപ്പിൽ നിന്നു ഇങ്ങിനെ ചെയ്തുകൊണ്ടിരുന്നു. ആ പള്ളികൾ പണിയിച്ചുകൊടുത്തു എന്നുള്ള അവകാശത്തിന്മേലല്ലാ ഈ പ്രജാവകപ്പിന്മേൽ തനിക്കുള്ള അധികാരലക്ഷ്യമായിട്ടാണ് അങ്ങിനെ ചെയ്തിരുന്നതു്. പറങ്കി ഇവിടെ ഇറങ്ങുകയും നസ്രാണികൾ തങ്ങളുടെ സമതസ്ഥർ ആണെന്നു അദ്ദേഹത്തെ അറിയിക്കയും ചെയ്തതിന്റെശേഷം ഈ തിരുമുൽക്കാഴ്ച നിർത്തിവെച്ചിരിക്കയാണ്. അവരുടെ ഈ പ്രവൃത്തി രാജധർമ്മത്തിനു അനുസരണമാണൊ എന്നു നമുക്കു മുൻപെ തന്നെ സംശയമുണ്ട്. നമ്മുടെ എല്ലാ പള്ളികളിലും അതതു രാജ്യത്തെ രാജാവിന്റെയും രാജ്ഞിയുടെയും രാജകുടുംബത്തിന്റെയും ക്ഷേമത്തിനും ശ്രേയസ്സിനും ഉൽകർഷത്തിനും ആയി അപേക്ഷ ചെയ്കു പതിവാണ്. പ്രജകൾ എന്നുള്ള മുറയ്ക്കു ഇങ്ങിനെ സ്വാമിഭക്തി കാണിക്കേണ്ടതു ഞങ്ങളുടെ കൃത്യമാണ്. അതു ഒരു രാജാവിന്റെയും അപേക്ഷയിന്മേൽ ഞങ്ങൾ ചെയ്യുന്നതല്ല. പള്ളിയിൽ കർമ്മമുള്ള എല്ലാ ദിവസങ്ങളിലും ഞങ്ങൾ ഇതു ചെയ്യുന്നതാണ്. ആ കർമ്മം ചെയ്യുന്ന പട്ടക്കാരൻ ഉറച്ച ശബ്ദത്തിൽ ഈ അപേക്ഷ ചൊല്ലുകയും പള്ളി നിറയെ നിൽക്കുന്ന ജനങ്ങൾ ആബാലവൃദ്ധം അയാളെ തുടർന്നു അപേക്ഷിക്കയുമാണ്. ഇവിടുത്തെ രാജകുടുംബത്തിലെ ക്ഷേമൈശ്വര്യങ്ങളുടെ കാരണങ്ങളിൽ പ്രധാനമായതു ഞങ്ങളുടെ ഈ പ്രാർത്ഥനയാകുന്നു എന്നാണു ഞങ്ങളുടെ വിശ്വാസം. ഇതു ഞങ്ങളുടെ ധർമ്മമാണ്. എന്നാൽ എല്ലാ സ്ഥിതിയിലുമിരിക്കുന്ന ആളുകൾക്കു ഒരേ ധർമ്മമാണല്ലൊ? പ്രജകൾ സ്വൈരമായി അവരുടെ മതകർമ്മങ്ങൾ നടത്തുന്നതിനു അനുവദിക്കുന്നതിനു പകരം ആ കർമ്മങ്ങളിന്മേൽ ഒരു കരം ചുമത്തുന്നതു രാജധർമ്മമാണൊ എന്നു ഇവിടെ ആലോചിക്കാവുന്നതാണല്ലൊ.

സ്വാ:— ആഹാ അങ്ങിനെ ഈ പള്ളിയിൽ നമുക്കുവേണ്ടി പ്രാർത്ഥനകൾ ചെയ്യുന്നുണ്ടെന്നു നാം അറിഞ്ഞിരുന്നില്ല. എങ്ങിനെ ആയാലും നിങ്ങളുടെ അപേക്ഷ സാധിക്കണമെന്നു തന്നെയാണു നമ്മുടെ താല്പര്യം. നാം ഇന്നലെ പറഞ്ഞതുപോലെ ഇവർ സാമാനങ്ങൾ ശേഖരിക്കട്ടെ. നാം ആനയും ആളും വിട്ടുകൊടുക്കാം. പണമായി എത്ര വേണ്ടിവരുമെന്നു നമുക്കു ഒരു രൂപവുമില്ല. ഇവരിൽ ആരെയാണു നാം പണം ഏല്പിക്കേണ്ടതു? നാം ഒരു ൯൦൦ പണം (പൊൻ) കൂടി കൊടുക്കാമെന്നാണ് വിചാരിക്കുന്നതു്.

അ:— നമ്മുടെ വികാരി സ്കറിയാകത്തനാർ പണം ഏററുവാങ്ങി പണി നടത്തിച്ചുകൊള്ളും. പോരാതെ വരുന്ന പണം ഇടവക പ്രധാനികൾ വീതിച്ചു എടുപ്പാൻ മാത്രമെയുള്ളു. ഇങ്ങിനെ തിരുവുള്ളം ഉണ്ടായതിനു വേണ്ടി അവിടുത്തെ കുടികളാകുന്ന ഇവർ മാത്രമല്ല ഞാനും എന്നും സ്മരണയോടിരിക്കുന്നതാണ. കല്പനയോ

ട്ടു കൂടി പണികൾ തീൎന്നിരിക്കുന്നതായി തന്നെ ഞാൻ വിചാരിക്കുന്നു. അവിടുത്തെ ഉൽകൎഷത്തിനുവേണ്ടി ഈ പള്ളിയിൽ പതിവുപോലെ പ്രാൎത്ഥനകൾ ചെയ്യുന്നതു കൂടാതെ പണിയുടെ വാസ്തോല്പിലിവസം വെള്ളിക്കര രാജകുടുംബത്തിന്റെ ക്ഷേമത്തിനുവേണ്ടി ആണ്ടുതോറും വിശേഷാൽ പ്രാൎത്ഥനകൾ ചെയ്യുന്നതിനു ഞാൻ ഉത്തരവാദപ്പെട്ടുകൊള്ളുന്നതാണ്. (ഉടയം)



# ലേഖനങ്ങൾ.

## അന്ത്യോഖ്യാപാത്രിയൎക്കീസിന്റെ ലൌകികാധികാരം.

മലങ്കര സഭാതാരക പത്രാധിപരവൎകൾക്കു,

൨

സാർ,—ഈ തലവാചകത്തിൽ ഞാൻ അയച്ച ലേഖനം മിഥുനമാസത്തെ താരകയിൽ പ്രസിദ്ധപ്പെടുത്തിയതിനും അതിന്റെ ചുവട്ടിൽ എന്നെക്കുറിച്ചു നിങ്ങൾ നന്ദിവാക്കു പറഞ്ഞിട്ടുള്ളതിനും ഞാൻ കൃതജ്ഞനായിരിക്കുന്നു. എന്റെ കൃത്യങ്ങളിൽനിന്നു എന്നെ വ്യതിചലിപ്പിക്കുന്നതിനു സ്തുതിക്കോ ദൂഷണത്തിനോ ശക്തിയില്ലെങ്കിലും ഹൃദയപൂൎവമായ സ്തുതിയെ കൃതജ്ഞതാപൂൎവം സ്മരിക്കാതിരിപ്പാൻ നിവൃത്തിയില്ല

മുളന്തുരുത്തി സുന്നഹദോസിൽ "ഒരു കരാർ ആധാരം" "അതാതു ഇടവകക്കാർ എല്ലാവരും കൂടി" എഴുതണമെന്നുള്ള നിശ്ചയത്തിന്റെ ആന്തരം ഓരോ ഇടവകയിലും പ്രത്യേകം പ്രത്യേകം ആധാരം എഴുതണമെന്നായിരിക്കാമെന്നു എനിക്കു ഇപ്പോൾ തോന്നുന്നു. എന്നാൽ ഇതു ഇപ്രകാരം ആണെങ്കിൽ കഴിഞ്ഞ വൃശ്ചികത്തിൽ കോട്ടയത്തുകൂടിയ പള്ളിപ്രതിപുരുഷന്മാർ എല്ലാവരും കൂടി ബാവായുടെ ലൌകികാധികാരം സമ്മതിച്ചു എഴുതിവയ്ക്കണമെന്നു ബാവാ ആവശ്യപ്പെടുകയും ഏതാനും ചില പള്ളിക്കാരെക്കൊണ്ടു ഒരു സമ്മതപത്രം എഴുതിപ്പിക്കുകയും ചെയ്തതു എന്തുകൊണ്ടു? മുളന്തുരുത്തി സുന്നഹദോസു കഴിഞ്ഞിട്ടു ഏകദേശം ഒരു വൎഷത്തോളം പത്രോസ് പാത്രിയൎക്കീസു ബാവാ മലയാളത്തു താമസിക്കുകയും പള്ളികളിൽ സഞ്ചരിക്കുകയും ചെയ്തു എങ്കിലും പള്ളിക്കാർ റജിസ്ത്രു പ്രമാണങ്ങൾ എഴുതികൊടുക്കാഞ്ഞതുകൊണ്ടു, ഒന്നുകിൽ ബാവാ ഇക്കാൎയ്യത്തിൽ നിൎബന്ധിച്ചില്ലെന്നൊ അല്ലെങ്കിൽ പള്ളിക്കാൎക്കു ഇതിനു സമ്മതമില്ലായിരുന്നു എന്നൊ അനുമാനിക്കാവുന്നതാണ്. ഈ അനുമാനങ്ങൾ ഇപ്പോൾ ബാവായ്ക്കു ലൌകികാധികാരം കൊടുത്തുകൂടെന്നു വാദിക്കുന്നവരുടെ ഭാഗത്തേക്കു വളരെ അനുകൂലമായി നിൽക്കുന്നുണ്ട്.

പള്ളിസ്വത്തുക്കളിന്മേലും സമുദായസ്വത്തിന്മേലും തനിക്കു അധികാരം കിട്ടണമെന്നു കരുതി ഇപ്പോഴത്തെ ബാവാ തന്റെ വിലയേറിയ സമയം മുഴുവനും അക്കാൎയ്യത്തിനു വിനിയോഗിക്കുന്നതിന്റെ ആന്തരമെന്തു? യാക്കോബായ വിശ്വാസത്തിൽ സുറിയാനിസഭ നിലനിന്നുപോകണമെന്നുള്ള മോഹംകൊണ്ടാണെങ്കിൽ അതു അന്യായമായ ഒരു മോഹമല്ല. എന്നാൽ ഈ മോഹം പണ്ടേതന്നെ സാധിച്ചു കഴിഞ്ഞിരിക്കുന്നു എന്നാണ് ഞാൻ വാദിക്കുന്നതു. കൊച്ചിയിലേയും തിരുവിതാംകോട്ടെയും റോയൽകോൎട്ടു വിധികൾകൊണ്ടു സുറിയാനിപ്പള്ളികളും സ്വത്തുക്കളും യാക്കോബായ ട്രസ്റ്റാണെന്നു സ്ഥാപിച്ചുപോയിട്ടുണ്ട്. ഈ പള്ളികളേയും സ്വത്തുക്കളേയും ഈ ട്രസ്റ്റിനു വിപരീതമായ ആവശ്യത്തിന് ഉപയോഗിക്കാൻ പാടില്ലെന്നു സ്പഷ്ടമാണ്. അങ്ങനെ ഉപയോഗിക്കാൻ ഉത്സാഹിക്കുന്നവർ പുറത്തു പോകണമെന്നും നിശ്ചയമാണ്. യാക്കോബായവിശ്വാസം അബദ്ധമെന്നു വിശ്വസിക്കുന്നവർ അന്യസഭകളിൽ ചേരുന്നതിനു ഉടമ്പടിയും റജിസ്തരും തടസമായി നിൽക്കുന്നതല്ല. സഭയുടെ വിശ്വാസസ്ഥിരതയ്ക്കും നിലനിൽപിനും റജിസ്തരാധാരം അശേഷം ഉപയോഗപ്പെടുന്നതല്ല. നേരെ മറിച്ചു ഈ തരം പ്രയോഗങ്ങൾകൊണ്ടു ഒരു സഭയെ നില

നിത്താമെന്നു കരുതുന്നവരുടെ നേരെ ആ സഭാംഗങ്ങൾക്കു കാലക്രമേണ പുച്ഛം തോന്നാതിരിക്കയില്ല.

സഭയുടെ സ്ഥിരതയ്ക്കും നിലനിൽപിനും അല്ലെങ്കിൽ പിന്നെ എന്തിനാണി നിർബന്ധം? ഇവിടെയാണു കലശലായ അഭിപ്രായവ്യത്യാസമുള്ളതു്. ബാവായ്ക്കു ലൌകികാധികാരം കിട്ടിയാൽ ബാവാ അതിനെ മലങ്കരസഭയുടെ നാശത്തിനായി പ്രയോഗിക്കുമെന്നാണു ഞാനും എന്റെ അഭിപ്രായത്തോടു യോജിക്കുന്നവരും ഭയപ്പെടുന്നതു്. ഈ ഭയം തീരെ അസ്ഥാനത്തിലല്ല. പത്തൊമ്പതാം നൂററാണ്ടിൽ മലങ്കരെ സന്ദർശിച്ച പരദേശികൾ ഒന്നൊഴിയാതെ ദ്രവ്യാഗ്രഹികളും ധനസമ്പാദനത്തിനു ഏതുപ്രയോഗവും നിർദ്ദോഷമെന്നു കരുതിയിരുന്നവരും ആയിരുന്നു. ഇപ്പോഴത്തെ ബാവായും ഇതിനൊരു വ്യത്യസ്ഥമല്ല. ബാവാ കൽപിക്കുന്നതെല്ലാം അനുസരിക്കണമെന്നാണു ബാവായുടെ പക്ഷത്തു നിൽക്കുന്നവർ ശഠിക്കുന്നതു്. ബാവാ നമ്മെപ്പോലെ അമ്മപെററവൻ എന്നല്ലാതെ അമാനുഷത്വമൊന്നും ഉള്ള ആളല്ല. മാർപാപ്പായ്ക്കു "തെററില്ലായ്മ" കൽപിച്ചതുപോലെ അന്ത്യോഖ്യാപാത്രിയക്കീസ്സിനു ഈ പദവി ആരും കൽപിച്ചിട്ടുമില്ല. എട്ടുപത്തു വർഷം റോമാസഭയിൽ ചേർന്നുനിന്ന ആളുടെ ഇനിയത്തെ ചാട്ടം എങ്ങോട്ടായിരിക്കുമെന്നെ സംശയമുള്ളു.

മാർ പൌലൂസ് അത്താനാസ്യോസിന്റെ സ്ഥാനാഭിഷേകത്തെക്കുറിച്ച നിങ്ങൾ പറഞ്ഞിട്ടുള്ളതിനെ സംബന്ധിച്ചും അൽപം പറഞ്ഞുകൊള്ളട്ടെ. ഇദ്ദേഹം ഈ സ്ഥാനത്തിനു യോഗ്യനാണെന്നതിനെപ്പററി രണ്ടഭിപ്രായമില്ല. കഴിഞ്ഞ വൃശ്ചികത്തിൽ കൂടിയ സുന്നഹദോസ് ഇദ്ദേഹത്തെ ഐകകണ്ഠ്യേന തെരിഞ്ഞെടുത്ത സ്ഥിതിയ്ക്കു ബാവാ ഇദ്ദേഹത്തിനു സ്ഥാനം കൊടുത്തതിൽ യാതൊരു തെററുമില്ല. എന്നാൽ ഇദ്ദേഹം ബാവായുടെ ലൌകികാധികാരം സമ്മതിച്ചു് എഴുതിക്കൊടുത്തതു തീരെ തെററായിപ്പോയി എന്നാണു എന്റെ അഭിപ്രായം. വൃശ്ചികത്തിൽ കൂടിയ സുന്നഹദോസിൽ ലൌകികാധികാരകാൎയ്യത്തെക്കുറിച്ചു് ആലോചിച്ചതിൽ ഏറിയകൂറും പ്രതിപുരുഷന്മാർ ഇതിനു വിരോധികളായിട്ടാണല്ലൊ കാണപ്പെട്ടതു്. ജനഹിതത്തിനു വിപരീതമായി പുതിയ മെത്രാപ്പോലിത്താ പ്രവൎത്തിച്ചതു വളരെ അശുഭസൂചകമായിരിക്കുന്നു. പാത്രിയക്കീസ്, മെത്രാപ്പോലീത്താ മുതലായ അധികാരിമാർ സമുദായത്തിനുവേണ്ടി ജീവിക്കേണ്ടവരാണു്. അതല്ലാതെ സമുദായം അവൎക്കായി ജീവിക്കുന്നില്ല. ഈ തത്വം മനസ്സിലാക്കാൻ ശേഷിയില്ലാത്ത ഒരാളല്ല മാർ പൌലൂസ് അത്താനാസ്യോസ്. പക്ഷെ അൽപമായ സ്വാൎത്ഥം അദ്ദേഹത്തിൽ കടന്നു കൂടിയതിനാൽ പൊതുജനാഭിപ്രായത്തെ തൃണപ്രായമാക്കി എന്നേയുള്ളു. അതിന്റെ ഫലം അദ്ദേഹം അനുഭവിക്കുകയും ചെയ്യും.

ഉാപ്പാലത്തിനു വടക്കുള്ള ഒരു മുൻസിഫ് കോർട്ടു വക്കീലിന്റെ അഭിപ്രായം നിങ്ങൾ വിലവച്ചതായി കാണുന്നു. ഈ വക്കീൽ ഞാൻ ഉദ്ദേശിക്കുന്ന ആളാണെങ്കിൽ ¶ അയാൾ സ്വാൎത്ഥം നിമിത്തം പറഞ്ഞതാണെന്നു ഞാൻ നല്ലവണ്ണം തെളിയിക്കാം. അതു കിടക്കട്ടെ. അദ്ദേഹത്തിന്റെ അഭിപ്രായം ഒന്നു പരിശോധിക്കാം. ഉാപ്പാലത്തിനു തെക്കുള്ളവർ ഇളക്കക്കാരാണെന്നും വടക്കർ ഇളക്കമില്ലാത്തവരാണെന്നും ഈ വിദ്വാൻ പറയുന്നു. പറങ്കിയുടെ കാലത്തു റോമാസഭയിൽ ചേൎന്ന സുറിയാനിക്കാരിൽ ഏറിയ ഭാഗവും ഉാപ്പാലത്തിനു വടക്കുള്ളവരാണു്. അതിനു ശേഷം വെന്തിങ്ങ ഊരുകയും പിന്നെ ഇടുകയും വീണ്ടും ഊരുകയും ചെയ്ത പല കുടുംബക്കാരും ഉാപ്പാലത്തിനു വടക്കുണ്ടു്. അടുത്തകാലത്തു കുന്നംകുളം, വാളകം മുതലായ പല വടക്കൻ പ്രദേശങ്ങളിൽ നിന്നു മാർത്തോമ്മാസഭയിൽ ചേൎന്നവർ പലരുമുണ്ടു്. അതിനും പുറമെ ബ്രദർസംഘത്തിലൊ വേറെ എന്തൊക്കെയൊ സംഘങ്ങളിലൊ ചേൎന്ന പല വടക്കരുമുണ്ടു്. കുറുപ്പുംപടിയെന്ന സ്ഥലത്തു സി. എം. എസ്സിൽ ചേൎന്ന ഒരു സുറിയാനിപട്ടക്കാരൻ അടുത്തകാലംവരെ ജീവിച്ചിരിപ്പുണ്ടായിരുന്നു. വാസ്തവം ഇങ്ങനെയിരി

¶ ലേഖകൻ ഉദ്ദേശിക്കുന്ന ആളല്ല. ലേഖകൻ അദ്ദേഹത്തെ അറിയുമൊ എന്നു തന്നെ സംശയമാണു്. ‌ ‌ ‌ മ. സ. താ. പത്രാധിപർ.

ക്കെ ഉാപ്പാലത്തിനു വടക്കുള്ളവർ ഇളക്കമില്ലാത്തവരാണെന്നു പറയുന്നതിന് എന്തു വിലയുണ്ട്?"

"ഉാപ്പാലത്തിനു വടക്കുള്ളവർ മിക്കവാറും ബാവായുടെ പക്ഷത്താണെന്നാണു കേൾവി. മെത്രാച്ചന്റെ പക്ഷത്തും അങ്ങുമിങ്ങും ഒന്നുംരണ്ടും പേരില്ലാതില്ല." എന്നു നിങ്ങൾ പറയുന്നതും ശരിയല്ല. ഒന്നാമതു മെത്രാച്ചന്റെ പക്ഷം, ബാവായുടെ പക്ഷം എന്നു പറയുന്നതു തന്നെ മുഴുവനും ശരിയല്ല. ഇപ്പോഴത്തെ മലങ്കരമെത്രാപ്പോലീത്താ, ലൌകികാധികാരം ബാവായ്ക്കു കൊടുത്തുകൂടെന്നു അഭിപ്രായമുള്ള ആളാണ്. ഇങ്ങനെ അദ്ദേഹത്തിനുണ്ടായിട്ടുള്ള അഭിപ്രായം സമുദായഗുണത്തെക്കുറിച്ചുള്ള ഗാഢമായ പര്യാലോചനയുടെ ഫലമാണെന്നും അല്ലാതെ സ്വാർത്ഥം നിമിത്തമല്ലെന്നും ഞങ്ങൾ വിശ്വസിക്കുന്നു. ഈ വിശ്വാസത്തെ ഇളക്കത്തക്കതായി അദ്ദേഹം എന്തെങ്കിലും പ്രവർത്തിച്ചു എന്നു പ്രത്യക്ഷപ്പെട്ടുമ്പോൾ അദ്ദേഹത്തെ ഞങ്ങളുടെ ഹൃദയങ്ങളിൽ നിന്നു ബഹിഷ്കരിക്കുന്നതാണ്. ബാവാ എന്തു തോന്നിയവാസം ചെയ്യാലും അതെല്ലാം ശരിയെന്നു പറയാൻ ഒരു വർഗ്ഗം ഉള്ളതുപോലെ മലങ്കരമെത്രാപ്പോലീത്തായെ കണ്ണടച്ചു താങ്ങാൻ അസ്മാദൃശന്മാർ തെയ്യാറില്ല.

വടക്കരിൽ കാര്യവിവരമുള്ള എല്ലാവരും ബാവായ്ക്കു ലൌകികാധികാരം കൊടുത്തുകൂടെന്നു ബലമായി വാദിക്കുന്നു. അസോസ്യേഷൻ കമ്മട്ടിമെമ്പറന്മാരായ പറവൂർ കുളങ്ങരെ ഇട്ടിയച്ചൻ, പള്ളിക്കര ഇത്താപ്പിരിതരകൻ, മുളന്തുരുത്തി ചാലിൽ കോര, കരിങ്ങാശ്രാ മൂക്കഞ്ചേരിൽ ചെറിയാ, അയ്യമ്പിള്ളി എം. എ. ചാക്കൊ ബി. എ. എന്നിവർ ഈ അഭിപ്രായക്കാരാണെന്നു പറയാൻ ഇനിക്കു ധൈര്യമുണ്ട്. ഉാപ്പാലത്തിനു വടക്കുള്ള എല്ലാ ഗ്രാഡ്വേററ്സും ഈ അഭിപ്രായക്കാരാണെന്നു പറയാൻ ഇനിക്കു അശേഷം മടിയില്ല. ദൃഷ്ടാന്തത്തിനു എം. ഐ. വക്കി ബി. എ. ഇ. വി. എബ്രഹാം ബി. എ. ബി. എൽ സി. വി. ഇട്ടൂപ്പ് ബി. എ ബി. എൽ. എ. എ. ജോർജ്ജു എൽ. എം എസ്സ്, എം. പി. ചെറിയാൻ ബി. എ, എം. ഐ. പോൾ ബി. എ. ഇവരുടെ പേരുകൾ പ്രസ്താവയോഗ്യങ്ങളാണ്. ഇവരുടെ അഭിപ്രായങ്ങളോടു യോജിക്കുന്ന ഒരു വലിയ ജനസമൂഹം ഇവരുടെ പിന്നിലുണ്ടെന്നുള്ള കാര്യവും വിസ്മരിക്കത്തക്കതല്ല. * ഈ സ്ഥിതിക്കു "മെത്രാച്ചന്റെ പക്ഷത്തും ഒന്നും രണ്ടും പേരില്ലാതില്ല" എന്നു നിങ്ങൾ എഴുതിയതു ശരിയല്ലെന്നു നിങ്ങൾക്കു ബോദ്ധ്യപ്പെട്ടുമെന്നു വിശ്വസിക്കുന്നു.

ബാവായുടെ നരച്ച മീശയും ചുവന്ന മുഖവും കണ്ടു ഭ്രമിക്കുന്നവരും സമുദായഭാവിയെക്കുറിച്ചു ആലോചിക്കുന്നതിനൊ സമുദായ കാര്യങ്ങളിൽ ശരിയായ അഭിപ്രായം പറയുന്നതിനൊ ശേഷിയില്ലാത്തവരും ആയ ഒരു വലിയകൂട്ടം വടക്കുണ്ടെന്നുള്ള കാര്യം ഞാൻ മറച്ചുവെക്കുന്നില്ല. പക്ഷെ കാലോചിതമായ പരിഷ്കാരവും നാഗരികത്വവും വർദ്ധിക്കുംതോറും ഈ കൂട്ടത്തിന്റെ ശക്തി കുറഞ്ഞു കുറഞ്ഞു വരുന്നതാണെന്നുള്ളതിനു സംശയമില്ല. പക്ഷെ സമുദായനേതാക്കന്മാരെന്നു ഗണിക്കപ്പെടാൻ അർഹതയുള്ളവർ ഈ കൂട്ടത്തോടു യോജിക്കുകയെന്നതു അസ്വാഭാവികമാണ്.

ബാവായുടെ പക്ഷത്തു നിൽക്കുന്നവർ നിശ്ചയമായും ജയിക്കുമെന്നമട്ടിൽ "അവസാനം ഊഹ്യമാണ്" എന്നും മററും അവർ പറഞ്ഞുവരുന്നതായി നിങ്ങളുടെ റിമാർക്കുകൊണ്ടു കാണുന്നു. ഞങ്ങൾക്കു അങ്ങിനെ ഒരു ഭാവമില്ല. ന്യായമെന്നു തോന്നുന്ന ഒരു ദൈവികപോരാട്ടമാണ് ഞങ്ങൾ നടത്തുന്നത്. ഹൃദയങ്ങളെ പരിശോധിക്കുന്ന ദൈവത്തിന്റെ തിരുവിഷ്ടത്തിന് ഞങ്ങൾ കീഴ്പ്പെടുന്നു. ഈ യുദ്ധത്തിൽ ഞങ്ങൾ തോൽക്കുന്നു എങ്കിൽ അതു കർത്താവിന്റെ ഇഷ്ടം. പക്ഷേ ഒരം യുദ്ധാ ഞങ്ങളാ

* ഇത്രത്തോളം ആളുകൾ തെക്കു ബാവായിക്കും ഉണ്ടെന്നാണ് അറിവ്.
മ. സ. താ. പത്രാധിപർ

ൽ അവസാനിപ്പിക്കാൻ കഴിയാത്തപക്ഷം ഇനിയത്തെ തലമുറ ഇതു നിശ്ചയമായും തുടങ്ങുന്നതാണ്. അതു നിശ്ചയംതന്നെ.

മഹാദേവർ പട്ടണം ⎫
൧൦൮൯ മിഥുനം ൨൧ ⎭ ജാത്യാഭിമാനി

ഇതിനെ സംബന്ധിച്ചുള്ള ബാവാകക്ഷിയുടെ ആശയം വേറൊരു ഭാഗത്തു ചേൎത്തിരിക്കുന്നു. മ. സ. താ. പത്രാധിപർ.

## സുവിശേഷവേല

(പി. ഒ. പീലിഫ് ബി. എ.)

"നിങ്ങൾ പുറപ്പെട്ടു...........സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ" എന്ന നമ്മുടെ കൎത്താവിന്റെ അവസാനകല്പനയെ അനുസരിക്കുന്നതിൽ ഒരു ക്രിസ്തീയ സഭ എത്രമാത്രം ശ്രദ്ധയുള്ളതായിരിക്കുന്നുവൊ അത്രമാത്രം ആ സഭയ്ക്കു അഭിവൃദ്ധിയും ആത്മീയശക്തിയും ഉണ്ടാകുന്നു എന്നും നേരെമറിച്ചു ഈ അന്ത്യകല്പനയെ മറന്നിട്ടു തങ്ങളുടെ സ്വന്ത സഭകാൎയ്യങ്ങളും ഏൎപ്പാടുകളുമാണ് സൎവ്വസ്വവും എന്നു വിചാരിച്ചു പ്രവൎത്തിക്കുന്ന ഒരു ക്രിസ്തീയസമുദായം ആത്മീയമായി അധോഗതിയെ പ്രാപിക്കുന്നു എന്നുമുള്ളതു ഏതുകാലത്തും രാജ്യത്തുമുള്ള ക്രിസ്തീയസഭകളുടെ ചരിത്രങ്ങളിൽ നിന്നു എത്രയും തെളിവായി നമുക്കു മനസ്സിലാക്കാവുന്ന ഒരു തത്വമാകുന്നു. ഡോക്ടർ എ. ററി. പീയർസൺ എന്ന പ്രസിദ്ധവൈദികൻ ഈ വിഷയത്തെപ്പററി ഒരിടത്തു ഇങ്ങിനെ പ്രസ്താവിക്കുന്നു.

"ഒരു സഭ ഉന്നതിയെ പ്രാപിക്കുന്നു എന്നൊ അധൊഗതിയെ പ്രാപിക്കുന്നു എന്നൊ തെളിവായി കാണിക്കുന്ന ഒരൊററ സംഗതി ആ സഭ ജാതികൾക്കു സുവിശേഷം അറിയിക്കുന്നുവൊ ഇല്ലയൊ എന്നുള്ളതാകുന്നു. പുറജാതികൾ രക്ഷിക്കപ്പെടണമെങ്കിൽ സുവിശേഷം പ്രസംഗിക്കപ്പെടണമെന്നു മാത്രമല്ല ക്രിസ്തുസഭ തന്നെ രക്ഷിക്കപ്പെടണമെങ്കിൽ............നിൎജ്ജീവാവസ്ഥയിൽ നിന്നും അധോഗതിയിൽ നിന്നും രക്ഷിക്കപ്പെടണമെങ്കിൽ അതു പുറജാതികൾക്കു സുവിശേഷം അറിയിക്കേണ്ടിയിരിക്കുന്നു. ഈ പരമോദ്ദേശ്യത്തെപ്പററി ഉണൎന്നു പ്രവൎത്തിച്ചുതുടങ്ങുന്നതിനു മുമ്പു യൂറോപ്പിലെ ക്രിസ്തീയലോകം ആത്മീയമന്ദതമൂലവും ജീൎണ്ണതമൂലവും വളരെ അപകടസ്ഥിതിയിൽ എത്തിയിരുന്നു. അന്നെന്നപോലെതന്നെ ഇന്നും സഭയിൽ ഉണ്ടായിട്ടുള്ള എല്ലാ ആത്മീയഉണൎവുകളും പുറജാതികൾക്കു സുവിശേഷം അറിയിക്കണം എന്നുള്ള വലിയ വാഞ്ഛയുടെയും പ്രയത്നത്തിന്റെയും ഒരു ഉണൎവ്വായിട്ടും കൂടെയാണ് ഉണ്ടായിട്ടുള്ളതു".

നമ്മുടെ സഭയിൽ അടിക്കടി ഉണ്ടായിട്ടുള്ള ഉണൎവുകളിൽനിന്നു ലഭിക്കാമായിരുന്ന പല അനുഗ്രഹങ്ങളെ നാം നമ്മുടെ അവിശ്വസ്തതമൂലവും അക്ഷമമൂലവും അലസതമൂലവും പലപ്പോഴും നഷ്ടപ്പെടുത്തിയിട്ടുണ്ടെങ്കിലും ഈ ഉണൎവുകളുടെ എല്ലാം ഫലമായി പുറജാതികൾക്കു സുവിശേഷം അറിയിക്കേണ്ട കടമയെപ്പററി ഒരു ബോധം സ്വല്പമായിട്ടെങ്കിലും നമ്മിൽ ഈയ്യിടെ കടന്നുകൂടിയിട്ടുണ്ടെങ്കിൽ സഭയുടെ കെട്ടുപണിയിൽ ആത്മീയഉണൎവിനു ഒരു സ്ഥാനമുണ്ടെന്നുള്ളതു് നമ്മുടെ സഭയുടെ ചരിത്രത്തിൽ നിന്നും തെളിവാകുന്നുണ്ട്. ഉണൎവ്വിന്റെ ഫലമായി ജാതികളുടെ ഇടയിൽ സുവിശേഷം അറിയിക്കണമെന്നുള്ള വാഞ്ഛ സഭകളിൽ ഉണ്ടാകുന്നതുപോലെ തന്നെ മിഷ്യൻവേലയെ ഉത്സാഹത്തോടു കൂടി നടത്തിക്കൊണ്ടു പോകുന്നതിന്റെ ഫലമായി സഭയിൽ ആത്മീയജീവൻ ശക്തിപ്പെട്ടു ശരിയായ രീതിയിലുള്ള ആത്മീയഉണൎവും ഉണ്ടാകുന്നുണ്ട്.

എഡിൻബറൊ പട്ടണത്തിൽ ൧൯൰ കഴിഞ്ഞ ജൂൺമാസം പത്താം തിയതി ആരംഭിച്ച ഇരുപത്തിമൂന്നാം തിയതി അവസാനിച്ച World Missionary Conference നെപ്പററി വായനക്കാരിൽ പലരും അറിഞ്ഞിരിക്കുമല്ലൊ. ലോകത്തിലുള്ള എല്ലാ മിഷ്യൻസംഘക്കാരും കൂടെ ഒരുമിച്ചു കൂടി ലോകത്തിൽ ഇതേവരെ സുവിശേഷം അറിഞ്ഞിട്ടില്ലാത്ത രാജ്യക്കാരും ജാതികളും എത്രയുണ്ടെന്നും അവരുടെ ഇടയിൽ സുവിശേഷം അറിയിക്കേണ്ടതു എങ്ങിനെയാണെന്നും ഇപ്പോൾ നടത്തപ്പെടുന്ന മിഷ്യൻ വേലകളുടെ രീതിയിൽ കാലാനുസരണമായ എന്തെല്ലാം ഭേദഗതികൾ ചെയ്യണമെന്നും ലോകത്തിലെ പ്രധാനപ്പെട്ട അന്ന്യമതസ്ഥന്മാൎക്കു പററുന്നവിധത്തിൽ ക്രിസ്തുവിൻെറ ജീവനുള്ള സുവിശേഷത്തെ എങ്ങനെയാകുന്നു പ്രസംഗിക്കേണ്ടതു എന്നും മററുമുള്ള ഗൌരവമായ വിഷയങ്ങളെപ്പററി അനേകം മഹാന്മാർ കൂടി ആലോചനകൾ നടത്തിയിരിക്കുന്നു. ഇൻഡ്യയിൽ നിന്നും ൧൯൰ മഹായോഗത്തിൽ സംബന്ധിപ്പാനായി ശീമക്കു പോയിട്ടുള്ളവരിൽ ഒരാൾ മുമ്പു എൻ. എം. എസിൻെറ സെക്രട്ടറിയായിരുന്ന ആളും നമ്മിൽ പലൎക്കും പരിചയമുള്ള ഒരാളുമായ മിസ്റ്റർ വി. എസ്സ് അസറിയാ ആണ്. നിഖ്യായിലെ സുന്നഹദോസിൻെറ ശേഷം ക്രിസ്തീയസഭയുടെ ചരിത്രത്തിൽ എല്ലാ വകുപ്പുകാരും സഭക്കാരും ഒന്നിച്ചു ചേൎന്നു ഇതുപോലെ ഒരു ആലോചനാസംഘം നടത്തിയിട്ടില്ല എന്നു കാണുന്നു. ഈ കൺഫറൻസിൻെറ പ്രവൎത്തകന്മാരായും പ്രാസംഗികന്മാരായും കാൻറർബറി ആർച്ചുബിഷോപ്പു മുതൽ അങ്ങെഅററത്തെ ബപ്ടിസ്റ്റകാർ വരെയും ഒന്നിച്ചു ചേൎന്നുവന്നതുതന്നെ ഒരു വലിയ സംഭവമായി വിചാരിക്കേണ്ടിയിരിക്കുന്നു. ഈ മഹായോഗംമൂലം ക്രിസ്തുസഭയിൽ പൂൎവ്വാധികം യോജിപ്പുണ്ടാകുമെന്നും പുറജാതികൾക്കു സുവിശേഷം അറിയിക്കുന്ന കാൎയ്യത്തിൽ എല്ലാസഭക്കാരും കഴിയുന്നത്ര ഏകോപിച്ചു പ്രവൎത്തിക്കുവാൻ ഉത്സാഹിക്കുമെന്നും ലോകമൊട്ടുക്കുള്ള മിഷ്യൻവേലയെ വളരെമടങ്ങു വൎദ്ധിപ്പിക്കുവാൻ ഇടയാകുമെന്നും ആശിപ്പാൻ വളരെ ന്യായമുണ്ട്.

ഇതുപോലെ തന്നെ അമ്മെരിക്കായിലെ ക്രിസ്തീയസഭകളിൽ പുറജാതികളുടെ ഇടയിൽ സുവിശേഷം അറിയിക്കാനായി ഇതേവരെ അവർ ചെയ്തിട്ടുള്ളതിലും വളരെ മടങ്ങു അധികമായി ചെയ്വാൻ കടംപ്പെട്ടവരാകുന്നു എന്നു ഇപ്പോൾ ഒരു ബലമായ ബോധം കടന്നുകൂടിയിരിക്കുന്നു. Laymen's Missionary Movement എന്ന പേരോടുകൂടി ഇപ്പോൾ അമ്മെരിക്കായിലെ ഐക്യനാട്ടുകളിലെ ക്രിസ്തീയസഭകളിൽ മിഷ്യൻവേലയെ സംബന്ധിച്ചു നടക്കുന്ന ഒരു വലിയ ഉണൎവ്വിനെ സംബന്ധിച്ച വിവരങ്ങൾ വായനക്കാരിൽ ചിലർ അറിഞ്ഞുകൊണ്ടിരിക്കുന്നുണ്ടായിരിക്കാം. ഇതിൻെറ ഫലമായി അമ്മെരിക്കയിലെ ഓരോ ഇടവകകളിലുമുള്ള ജനങ്ങൾ മുമ്പു അവർ മിഷ്യൻ വേലക്കായി ചെയ്തുവന്നിരുന്നതിനെക്കാൾ മൂവിരട്ടിയും നാലിരട്ടിയും ദ്രവ്യസഹായം ഇപ്പോൾ ചെയ്തുവരുന്നതായി അറിയുന്നു. ഈ കാൎയ്യങ്ങളെപ്പററി അമ്മെരിക്കയിലെ ഇടവകകൾതോറും സഞ്ചരിച്ചു പ്രസംഗിക്കുവാനും മററുമായി അവിടെയുള്ള പ്രസിദ്ധപ്രസംഗികളെയു പട്ടക്കാരെയും കൂടാതെ ലോകത്തിൻെറ പലഭാഗങ്ങളിൽ മിഷ്യനറിമാരായിരിക്കുന്ന അമ്മെരിക്കാക്കാരെയും കൂടെ ക്ഷണിച്ചിട്ടുണ്ട് എന്നു കാണുന്നു. ഇൻഡ്യയിൽ വേലചെയ്തുകൊണ്ടിരുന്ന അമ്മേരിക്കാക്കാരനായ ജി. എസ്സ്. എഡി സായ്പു ഇപ്പോൾ അമ്മേരിക്കയിൽ ഇതു സംബന്ധിച്ച സഞ്ചാരപ്രസംഗങ്ങൾ നടത്തിക്കൊണ്ടിരിക്കയാണ്. ഇദ്ദേഹം ഈയിടെ എഴുതിയിരുന്ന ഒരെഴുത്തിൽ നിന്നു കുറെ ഭാഗങ്ങൾ ഇവിടെ ചേൎക്കുന്നു:—

"൩൦൦൦൦ ജനങ്ങൾ ഇല്ലാത്തതും ൩൦൦ത്തിലധികം ഇടവക അംഗങ്ങൾ ഇല്ലാത്തതുമായ ബൊയി (Boise) എന്ന ചെറിയ പട്ടണത്തിൽ ഇതു സംബന്ധിച്ച് നടത്തിയ യോഗത്തിൽ ആയിരത്തിഏഴനൂറു പവൻ മിഷ്യൻവേലക്കായി വരവുണ്ടായിരുന്നു. ഇതു സംബന്ധിച്ച യോഗങ്ങൾ നടന്ന ദിവസങ്ങളിൽ യോഗങ്ങളിൽ ഹാജരാകുവാനായി കച്ചവടക്കാർ തങ്ങളുടെ പീടികകൾ തുറന്നില്ല. ഈ സ്റ്റേററിലെ ഗവൎണ്ണർ യോഗങ്ങളിൽ സംബന്ധിച്ചു. തൻെറ ഉദ്യോഗകാലാവധി കഴിഞ്ഞശേഷം

തന്റെ ആയുസ്സും പണവും മിഷ്യൻവേലയ്ക്കായി ചിലവിടുവാൻ നിശ്ചയിച്ചിരിക്കുന്നു എന്നു ഇദ്ദേഹം ഈ യോഗത്തിൽ പ്രസ്താവിക്കയും താൻ ധരിച്ചിരുന്ന ഒരു വിലപിടിച്ച സ്വർണ്ണഘടികാരം മിഷ്യൻവേലക്കായി ഉടനെ സംഭാവന ചെയ്കയും ചെയ്തിരിക്കുന്നു. ഇങ്ങിനെ അമേരിക്കായിലെ മിക്ക പട്ടണങ്ങളിലും ആളുകൾ മിഷ്യൻവേലയിൽ വലിയ ഉത്സാഹം കാണിക്കുന്നു. ദൈവത്തെ സ്തുതിച്ചുംകൊണ്ടു നമുക്കു ധൈൎയ്യത്തോടുകൂടെ മുമ്പോട്ടു പോകാം".

പുറജാതികളുടെയിടയിൽ സുവിശേഷം അറിയിക്കാനായി ലോകത്തിന്റെ പലഭാഗങ്ങളിൽ ചെയ്തുവരുന്ന പ്രയത്നങ്ങൾ ഇങ്ങനെയൊക്കെയിരിക്കെ പുരാതന ക്രിസ്ത്യാനികളായ സുറിയാനിക്കാരായ നാമും നമ്മുടെ ചുരുങ്ങിയ "താലന്തുകൾ"ക്കനുസരണമായി ഈ കാൎയ്യത്തിൽ പ്രയത്നിക്കേണ്ടയോ? ഡാക്ടർ പീയർസൺ പറയുന്നതുപോലെ പുറജാതികളെ ക്രിസ്തുമൂലമുള്ള രക്ഷയിങ്കലേക്കു കൊണ്ടുവരുന്നതിനായി സുറിയാനിക്കാർ സുവിശേഷം പ്രസംഗിക്കണമെന്നുമാത്രമല്ല സുറിയാനിസഭതന്നെ നിൎജ്ജീവാവസ്ഥയിൽ നിന്നും അധോഗതിയിൽ നിന്നും അന്തഃച്ഛിദ്രത്തിൽ നിന്നും രക്ഷിക്കപ്പെടണമെങ്കിൽ നാം പുറജാതികൾക്കു സുവിശേഷം അറിയിക്കേണ്ടിയിരിക്കുന്നു.



## ഇൻഡ്യയിൽ സുവിശേഷമറിയിപ്പാൻ നമുക്കുള്ള ചുമതല.

(പി. എസ. മത്തായി)

ഇൻഡ്യയിലുള്ള മുപ്പതുകോടി ജനങ്ങളിൽ ക്രിസ്തുവിനെ സ്വീകരിച്ചിട്ടുള്ളവർ മുപ്പതു ലക്ഷം അതായതു നൂറിനു ഒന്നു വീതം മാത്രമെയുള്ളു എന്നുള്ള സത്യം വായനക്കാരിൽ അധികപങ്കും അറിഞ്ഞിരിപ്പാൻ ഇടയുള്ളതാണല്ലൊ. ഇവരിൽ മലയാളത്തുള്ള സുറിയാനിക്രിസ്ത്യാനികൾ ഒഴിച്ചു ഇൻഡ്യയുടെ നാനാഭാഗങ്ങളിലായി ചിതറിക്കിടക്കുന്ന ഇതരക്രിസ്തീയസമൂഹങ്ങൾ എല്ലാം പാശ്ചാത്യമിഷ്യനറിമാരുടെ വേലയുടെ ഫലമാണല്ലോ. ഇവർ ഇൻഡ്യയിൽ വേല ആരംഭിച്ചിട്ടു ഇപ്പോൾ നൂറു കൊല്ലങ്ങൾ ആയിരിക്കുന്നു. കഴിഞ്ഞ ഒരു ശതാബ്ദത്തെ ഇവരുടെ പ്രയത്നം ഫലപ്രദമല്ലായിരുന്നു എന്നു ആൎക്കും പറഞ്ഞുകൂടാ. അവരുടെ വേലയിലുള്ള ന്യൂനതകളെ കണ്ടുപിടിക്കുന്ന ജോലി നമുക്കുള്ളതല്ല. അവർ അവരുടെ യജമാനനു വീഴുകയൊ നിൽക്കയൊ ചെയ്യട്ടെ. ആദ്യകാലത്തു വന്നിറങ്ങിയവരിൽ ഉണ്ടായിരുന്നിടത്തോളം, വിശ്വാസം, സ്വാൎത്ഥപരിത്യാഗം, ആത്മിയതീക്ഷ്ണത എന്നിവകൾ ഈ കാലത്തുള്ളവരിൽ പൊതുവെ നോക്കിയാൽ കാണ്മാനില്ല എന്നു വല്ലവരും അഭിപ്രായപ്പെട്ടേക്കാമെങ്കിലും ഇൻഡ്യയിൽ സുവിശേഷമറിയിപ്പാൻ ദൈവം തന്റെ നിത്യ ആലോചനയിൽ അവൎക്കു ഒരു സ്ഥാനം നൽകിട്ടുണ്ടു എന്നുള്ളതു സ്പഷ്ടമാകുന്നു.

എന്നാൽ ഈ കഴിഞ്ഞ ഒരു നൂററാണ്ടുകൊണ്ടു അവൎക്കു സാധിപ്പാൻ കഴിഞ്ഞതും സാധിക്കേണ്ടതായി അവരുടെ മുമ്പാകെ കിടക്കുന്നതുമായ വേലകളെ അവർ താരതമ്യപ്പെടുത്തി നോക്കുമ്പോൾ അവരിൽ ഇച്ഛാഭംഗവും അധൈൎയ്യവുമത്രെ ജനിക്കുന്നതു്. ഇതിനു മതിയായവർ ആരു എന്നു അവർ തങ്ങളോടു തന്നെ ചോദിച്ചുപോകുന്നു. ഇരുപത്തൊമ്പതു കോടി ജനങ്ങൾ ഇനിയും സുവിശേഷം കേൾപ്പാനുണ്ടു്.

ഇൻഡ്യയിൽ വേല ചെയ്യുന്ന മിക്ക മിഷ്യൻ സംഘങ്ങളുടെയും മാതൃസംഘങ്ങൾക്കു കടം കൂടി വരുന്നതിനാൽ ഇനിയും വേലയെ വൎദ്ധിപ്പിപ്പാൻ അവൎക്കു നിവൃത്തിയില്ലെന്നു മാത്രമല്ല നടന്നുകൊണ്ടിരിക്കുന്ന വേലയെ തന്നെ ചിലടങ്ങളിൽ കുറയ്ക്കേണ്ടതായിട്ടുമാണു് വന്നുകൂടിയിരിക്കുന്നതു്.

വെള്ളക്കാരോടുള്ള ദ്വേഷത്തിന്റെ ഫലമായ സ്വദേശിബഹളം നിമിത്തം വെള്ളക്കാരിൽനിന്നു ക്രിസ്തുവിനെപ്പററി കേൾപ്പാൻ ഹിന്തുക്കൾക്കു വൈമനസ്യം നേരിട്ടി

രിക്കുന്നു. പാശ്ചാത്യ അധികാരത്തോടുള്ള വിരസത നിമിത്തം പാശ്ചാത്യസാമാനങ്ങളെ പോലും ബഹിഷ്ക്കരിപ്പാൻ ശ്രമിക്കുന്ന ഹിന്തുക്കൾ, പാശ്ചാത്യർ ഘോഷിക്കുന്ന ക്രിസ്തുവിനേയും പാശ്ചാത്യൻ എന്നെണ്ണി തിരസ്കരിച്ചുകളയുന്നതിൽ ആശ്ചയ്യപ്പെടാനില്ല.

ഇങ്ങിനെ പലതുകൊണ്ടും നോക്കുന്നതായാൽ വെള്ളക്കാർ ഇൻഡ്യയിൽ ചെയ്യാനുള്ള സുവിശേഷവേല മിക്കവാറും ചെയ്തു തീൎന്നിരിക്കുന്നു എന്നും ഇനിയും സുവിശേഷമറിയിപ്പാനുള്ള ചുമതല ഇൻഡ്യൻക്രിസ്ത്യാനികളുടെ മേൽ ആണു ഇരിക്കുന്നതു എന്നും തോന്നിപ്പോകുന്നു. നാട്ടുകാരുടെ ഇടയിൽ ഈ ബോധം കടന്നുകൂടിയതിന്റെ ഫലമാണല്ലൊ ജാതീയമിഷ്യൻ സംഘം. സുവിശേഷം പ്രസംഗിക്കപ്പെടേണം എന്നുള്ള ഏക ലാക്കോടു കൂടി ഇൻഡ്യയിൽ വൎത്തിക്കുന്ന എല്ലാ യൂറോപ്യൻ മിഷ്യനറിമാരും ടി സംഘത്തിന്റെ അഭ്യുദയകാംക്ഷികളാകുന്നു.

ഇൻഡ്യയെ ക്രിസ്തുവിങ്കലേക്കു കൊണ്ടുവരിക എന്നുള്ള ചുമതല നാട്ടുകാരിൽവച്ചു സുറിയാനിക്കാൎക്കാണ് ഏററവും അധികമുള്ളതു. ഇൻഡ്യയിലുള്ള മിക്ക പ്രൊട്ടസ്റ്റാൻറു സംഘങ്ങളും ഏറെക്കുറെ നമ്മെക്കാൾ അധികം സുവിശേഷവേല ചെയ്യുന്നവരാകുന്നു. ഇതിൽ തിരുനൽവേലിയിലെ തമിഴ് ക്രിസ്ത്യാനികൾ പ്രഥമസ്ഥാനത്തെ അൎഹിക്കുന്നു എന്നുള്ളതിനു രണ്ടുപക്ഷമുണ്ടാവാൻ പാടില്ല. ഇപ്പോൾ പണ്ടെതന്നെ ഇൻഡ്യയുടെ അപ്പോസ്തോലന്മാരും ഉപദേഷ്ടാക്കന്മാരും ആകുവാനുള്ള നാം അവരിൽനിന്നു ഉപദേശം കൈക്കൊള്ളത്തക്ക ശൈശവാവസ്ഥയിലെ ഇരിക്കുന്നുള്ളു എന്നു ലജ്ജയോടു കൂടി സമ്മതിച്ചേ തീരു. എന്നാൽ ഭാവിയിലെങ്കിലും ഇൻഡ്യയിൽ സുവിശേഷം പ്രസംഗിക്കുന്നതിൽ ഒരു മുഖ്യ പങ്കു എടുപ്പാൻ നാം ദൈവത്താൽ നിയോഗിക്കപ്പെട്ടവരാകുന്നു എന്നുള്ളതിലേക്കു പല ലക്ഷ്യങ്ങളും പ്രോത്സാഹനമാൎഗ്ഗങ്ങളും ഉണ്ട്.

൩-ാമതു നമ്മുടെ പുരാതനത്വം. അക്ഷരപ്രകാരവും അപ്പോസ്തോല അടിസ്ഥാനത്തിന്മേൽ പണിചെയ്യപ്പെട്ടിരിക്കുന്നു എന്നുള്ള വിശ്വാസം നമുക്കു വിലതിരാത്ത ഒരു സ്വത്താകുന്നു. നമ്മുടെ പുരാതനത്വത്തിന്റെ ഫലമായി മൂഢതയും അജ്ഞാനവുമാണ് അധികം കടന്നുകൂടിയിരിക്കുന്നതു എന്നിരുന്നാലും അന്യാദൃശങ്ങളായ അനേകം ഗുണങ്ങൾ ജാത്യാലെ എന്നപോലെ നമ്മിൽ ഉളവായിട്ടുണ്ട്. ക്രിസ്ത്യാനിമാൎഗ്ഗത്തിൽ സംശയമററ വിശ്വാസവും വലുതായ എരിവും നമുക്കു സ്വഭാവത്താലെ ഉണ്ട്. മൂഢതയുടെയും വലിയ ആത്മീയ ഉണൎവിന്റെയും ഇരുവശങ്ങളേയും നാം കണ്ടു ക്രിസ്തീയശക്തിയുടെ ലക്ഷ്യങ്ങളെ ഏറെക്കുറെ സൂക്ഷ്മമായി വകതിരിപ്പാൻ നാം പഠിച്ചിരിക്കുന്നു. ക്രിസ്തീയസഭയിൽ ആദിമുതൽ നുഴഞ്ഞുകടന്നിട്ടുള്ള ദുരുപദേശങ്ങളുടെ എല്ലാവക ഭേദങ്ങളെയും നാം കണ്ടു മനസ്സിലാക്കുകയും അവയെ മിക്കവാറും തൂക്കിഅറിഞ്ഞുവയ്ക്കുകയും ചെയ്തിരിക്കുന്നു. കഴിഞ്ഞ നൂററാണ്ടുകളിൽ ഉണ്ടായിട്ടുള്ള അനേകം ക്രിസ്തീയവകുപ്പുകളുടെ ജയാപജയങ്ങളിൽനിന്നും നമ്മുടെ സ്വന്ത ജയാപജയങ്ങളിൽനിന്നും നാം അസംഖ്യം പാഠങ്ങൾ പഠിച്ചിരിക്കുന്നു. ഇപ്രകാരം പരിചയംകൊണ്ടു നമുക്കു സിദ്ധിച്ചിട്ടുള്ള അനുഭവങ്ങൾ ഒരു നൂതന സഭയ്ക്കു സുലഭമല്ല.

൪-ാമതു നമ്മുടെ സ്വാതന്ത്ര്യം. അന്യനുകത്തിനു തങ്ങളുടെ കഴുത്തുകൾ കുനിച്ചുകൊടുത്തിട്ടുള്ളവൎക്കു പരം സ്വാതന്ത്ര്യം എന്തെന്നു അറിവാൻ പാടുള്ളതല്ല. ഇൻഡ്യയിലുള്ള ഇതര ക്രിസ്തീയ വകുപ്പുകളെല്ലാം ഏതെങ്കിലും ഒരു വിദേശ കോയ്മയിൻകീഴിൽ ഇരിക്കുന്നതിനാൽ തങ്ങൾക്കു സ്വാതന്ത്ര്യചിത്തം അനുഭവിപ്പാൻ കഴിയുന്നതല്ല. സ്വാതന്ത്ര്യചിത്തം കൂടാതെ സ്വഭാവജന്യമായ മനഃശക്തികൾക്കു വികസനമുണ്ടാകുവാൻ പ്രയാസം. ആത്മീയവും ലൌകികവുമായ പൂൎണ്ണസ്വാതന്ത്ര്യത്തോടുകൂടിയ നാം പരം സ്വാതന്ത്ര്യത്തെ ദൈവരാജ്യാഭിവൃദ്ധിക്കായി പ്രയോഗിച്ചെങ്കിൽ എത്ര ഭാഗ്യമായിരുന്നു.

൩-ാമത് നമ്മുടെ ആത്മീയത്വം. ഇതു നമ്മുടെ പുരാതനത്വംകൊണ്ടു നമുക്കു സിദ്ധിച്ചിട്ടുള്ള ഗുണങ്ങളിൽ ഒന്നായിരിക്കാം. നമ്മുടെ ക്രിസ്തീയജീവിതത്തിലും വേലയിലും വിശ്വാസത്തിനു അധികം സ്ഥലമുണ്ടെന്നാണ പറയേണ്ടതു്. വിശ്വാസത്താൽ മാത്രം ജീവിക്കുന്ന ക്രിസ്ത്യാനികൾ ഇന്നും നമ്മുടെ കൂട്ടത്തിൽ ദുർല്ലഭമല്ലല്ലൊ. പ്രാൎത്ഥിച്ചാൽ ദീനം പൊറുക്കും എന്നു നമ്മുടെ രണ്ടു വയസ്സു പ്രായമുള്ള കുട്ടികൾ പോലും വിശ്വസിക്കുന്നു. ദൈവികവിളിയുടെ ബോധം, ദിവ്യനടത്തിപ്പു, ആത്മിയവരം ഇവകൾ ക്രിസ്തീയവേലയ്ക്കു അത്യന്താവശ്യകമാകുന്നു എന്നു അറിവാൻ പാടില്ലാത്തവർ നമ്മുടെ ഇടയിൽ ഉണ്ടോ എന്നു സംശയം. പ്രസംഗങ്ങൾ കേൾക്കുന്നതിനു നമ്മുടെ ആളുകൾക്കു അസാമാന്യദാഹമുണ്ടു്. യാതൊരു ആദായേച്ഛയും കൂടാതെ സ്വയമേവ സുവിശേഷവേല ചെയ്യുന്ന പരമാൎത്ഥക്രിസ്ത്യാനികൾ നമ്മുടെ കൂട്ടത്തിൽ ഉള്ളതു നമ്മുടെ ആത്മീയത്വത്തിന്റെ വേറൊരു ലക്ഷ്യമാകുന്നു. നമ്മുടെ സുവിശേഷസംഘത്തിന്റെ ഉത്ഭവവും ഇവിടെയാകുന്നുവല്ലൊ. ഉയന്ന പരീക്ഷകളും ജയിച്ചു വൈദികാഭ്യസനവും കഴിച്ചവൎക്കു മാത്രമാണു സുവിശേഷവേലയ്ക്കുള്ള അൎഹതയും യോഗ്യതയും എന്നു നാം ശഠിച്ചിരുന്നെങ്കിൽ നമ്മുടെ സുവിശേഷസംഘത്തിന്റെ ആത്മീയാവസ്ഥ ഇപ്പോൾ എന്തായിരുന്നേനെ എന്നു ഏറെക്കുറെ ഊഹിക്കാവുന്നതാണ്. സഭയ്ക്കുള്ളിൽ വേലയ്ക്കുള്ള മുഖ്യമാൎഗ്ഗം ഏതൊ അതു മാത്രമെ പുറത്തും ഫലകരമായി വരികയുള്ളു.

൪-ാമതു നമ്മുടെ മേലുള്ള ദിവ്യവിചാരണ. സുറിയാനിസമുദായത്തിന്റെ ഏതൽകാലപൎയ്യന്തചരിത്രം ആലോചിച്ചുനോക്കുന്ന ഏവൎക്കും അതിന്മേലുള്ള അത്യാശ്ചൎയ്യകരമായ ദൈവവിചാരണ സ്പഷ്ടമായി കാണാവുന്നതാകുന്നു. കീൎത്തിപ്പെട്ട അനേകം അപ്പോസ്തോലസഭകൾ പോലും നാമാവശേഷമായി പോയൊറെയും പ്രബലന്മാരും അത്യന്ത വൈരികളുമായ ജാതികളുടെ മദ്ധ്യത്തിൽ കിടക്കുന്ന നാം എത്ര ഭദ്രമായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു. ലൌകികവും ആത്മീയവുമായ വലിയ അധോഗതിയിൽ നിന്നു നാം ഉദ്ധരിക്കപ്പെട്ടുപോരുന്നു. ആത്മീയമന്ദതയുടെ കാലത്തു് ശക്തിയേറിയ ആത്മീയഉണർവുകളാലും ചിലപ്പോൾ സ്നേഹത്തിന്റെ ശാസനകളാലും താൻ നമ്മെ പിതൃസംബന്ധമായ വാത്സല്യത്തോടു കൂടി അഭ്യസിപ്പിച്ചു വളൎത്തുന്നു. നാം അറിയാതെ ഇരുന്ന ആളുകളിൽ നിന്നും സ്ഥലങ്ങളിൽ നിന്നും നമുക്കു സഹായത്തിന്റെ വലത്തുകൈകൾ നീട്ടപ്പെടുന്നു. അന്യരാജ്യക്കാരായ അനേകം ദൈവമക്കൾ നമുക്കു ആത്മിയജീവൻ നൽകുവാൻ ഉപയോഗിക്കപ്പെടുന്നു. ഇൻഡ്യാ, യൂറോപ്പു, അമ്മേരിക്കാ എന്നീദേശങ്ങളിലുള്ള ദൈവമക്കളിൽ സുറിയാനിക്കാരെകുറിച്ചു കേട്ടിട്ടുള്ളവരെല്ലാവരും സുറിയാനിസമുദായത്തെ ഒരു മിഷ്യനറിസമുദായമാക്കിത്തീൎക്കേണമെ എന്നുള്ള മുട്ടിപ്പായ പ്രാൎത്ഥന ദിവസംപ്രതി കഴിച്ചുകൊണ്ടിരിക്കുന്നു. കാരണം സുറിയാനിസമുദായത്തെ ദൈവം ഈ വിധത്തിൽ അത്ഭുതകരമായി ഇൻഡ്യയുടെ കോണിൽ വച്ചിരിക്കുന്നതു ഒരു വലിയ ഉദ്ദേശത്തോടു കൂടിയായിരിക്കേണമെന്നും ആ ഉദ്ദേശം ഇൻഡ്യയിൽ മുഴവൻ അവരെകൊണ്ടു സുവിശേഷം അറിയിപ്പിക്കേണം എന്നുള്ളതല്ലാതെ മറെറാന്നുമല്ല എന്നും സുറിയാനിസമുദായം വേണ്ടപോലെ ഉണന്നു ദൈവത്തോടു കൂടി പ്രവൎത്തിക്കുന്നപക്ഷം വെള്ളക്കാരെക്കാൾ എല്ലാംകൊണ്ടും എളുപ്പത്തിൽ അവൎക്കു അതു സാധിക്കാമെന്നും ഠരം പ്രാൎത്ഥിക്കുന്നവർ വിശ്വസിക്കുന്നതിനാലത്രെ.

നൂററിനു തൊണ്ണൂററൊമ്പതും ക്രിസ്തുവിനെകുറിച്ചു കേൾക്കാത്ത ജാതികളെകൊണ്ടു നിറഞ്ഞിരിക്കുന്ന ഇന്ത്യയുടെ മനന്തിരിവിനെപററി ഗാഢമായി ആലോചിക്കുന്ന വിശ്വാസികൾ എല്ലാവരും ഈ കാലത്തു ആ കാൎയ്യസാദ്ധ്യത്തിനായി നോക്കുന്നതു ഇൻഡ്യൻക്രിസ്ത്യാനികളുടെ മേൽ—വിശിഷ്യാ സുറിയാനിക്രിസ്ത്യാനികളുടെമേൽ അത്രെ. ദൈവവും ദൈവമക്കളും ഇൻഡ്യയുടെ രക്ഷയ്ക്കായി പുറപ്പെടുന്നവർ നമ്മിൽ നിന്നും എഴനില്ക്കുന്നതിനാണ് പ്രതീക്ഷിച്ചിരിക്കുന്നതു. സുറിയാനിസമുദായം പൊതുവെയും വിശ്വാസികൾ പ്രത്യേകമായും ഠരം സംഗതി ഗൌരവമായി ആലോചിക്കേണ്ട

താകുന്നു. ഇത്ര വലിയ ചുമതലയ്ക്കു നമ്മാൽ എന്തു കഴിയും എന്നു പലരും ആലോചിച്ചു പരിഭ്രമിച്ചേക്കാം. നാം കാൎയ്യപ്രകാരം നടക്കുന്നവരാണ്. ഒട്ടുവളരെ പണം നമ്മുടെ മുമ്പിൽ ഉണ്ടെങ്കിൽ കാൎയ്യമെല്ലാം നടക്കുമെന്നാണ് നമ്മുടെ വിചാരം. സുവിശേഷവേലയ്ക്കു ഒന്നാമത്തെ ആവശ്യം പണമല്ല. ദൈവസ്നേഹത്തിൽനിന്നുള്ള തീക്ഷ്ണതയും സ്ഥിരവിശ്വാസവും ഉള്ള വേലക്കാർ ഉണ്ടാകുന്നതത്രെ ആവശ്യം. അതുകൊണ്ടു കൊയ്ത്തിന്റെ യജമാനൻ തന്നെ ഇപ്രകാരമുള്ള കൊയ്ത്തുകാരെ തിരഞ്ഞെടുത്തു തന്റെ കൊയ്ത്തിലേക്കു അയ്ക്കുന്നതിനു നിരന്തരമായി പ്രാൎത്ഥിക്കുന്നതത്രെ വിശ്വാസികളുടെ മുഖ്യചുമതല. അങ്ങിനെ പ്രാൎത്ഥിക്കുന്നവർ അവരെ തന്നെ അയപ്പാൻ ദൈവത്തിനു ഇഷ്ടമാകുന്നെങ്കിൽ അയക്കേണമെ എന്നുംകൂടി പ്രാൎത്ഥിപ്പാൻ ഭയപ്പെടുകയില്ലെന്നു വിശ്വസിക്കുന്നു. ഈ രണ്ടു ചുമതകൾ വിശ്വസ്തതയോടു കൂടി ചെയ്യുമ്പോൾ പണം എന്നുള്ള നിസ്സാരകാൎയ്യത്തിനു വഴി താനേ ഉണ്ടായിക്കൊള്ളും. ഈ വലിയ ചുമതലയെ ദൈവകൃപയാൽ വിശ്വസ്തതയോടുകൂടി നിറവേററുന്നതിനു പൂൎവ്വീക സുറിയാനിസഭ ഇനിയുമെങ്കിലും ഒരുമ്പെട്ടു വിശ്വാസത്തോടുകൂടി ദൈവത്തിങ്കലേക്കു അടുക്കുന്നതിനു പകരം ലൌകികകളയച്ചയെ ലാക്കാക്കികൊണ്ടു സമുദായത്തിന്റെ ഗതിയെ തിരിക്കുന്ന പക്ഷം നാം വ്യസനത്തോടുകൂടി നമ്മുടെ സ്ഥാനത്തുനിന്നു നീക്കപ്പെടുകയും സാധുക്കളായ പുതുവിശ്വാസികൾ നമ്മുടെ കിരീടം കവൎന്നെടുക്കയും ചെയ്യുമെന്നുള്ളതിനു തൎക്കമില്ല.



## † മലങ്കരസുറിയാനി അസോസ്യേഷൻ മാനേജിംഗകമ്മട്ടിയുടെയും സമുദായത്തിന്റെയും പൎയ്യാലോചനയ്ക്കു.

മലങ്കര സുറിയാനിസമുദായത്തിന്റെ പ്രധാനമേലദ്ധ്യക്ഷനായ നിതാന്തവന്ദ്യ ദിവ്യമഹിമശ്രീ പാത്രിയൎക്കീസുബാവാ അവൎകൾ മലങ്കരെ എഴുന്നള്ളുന്ന അവസരത്തിൽ സമുദായത്തിന്റെ ഭാവിശ്രേയസിന് ആസ്പദങ്ങളായ അനേകസംഗതികൾ സുന്നഹദോസ് കൂടി ആലോചിച്ചു നടപ്പിൽ വരുത്തുമെന്ന് എല്ലാവൎക്കും ഉണ്ടായിരുന്ന ആശ മിക്കവാറും അവസാനിക്കാറായപ്പോൾ സുറിയാനിമഹാജനസഭയുടെ ഡെപ്യൂട്ടേഷന്നു കൊടുത്ത മറുപടിയാൽ ചിലക്കെല്ലാമെങ്കിലും വീണ്ടും ഒരാശ ജനിക്കയും അതിന്റെ ഫലം കാണാനായി കാത്തിരിക്കയുമാണല്ലൊ ചെയ്തതു. എന്നാൽ പിന്നീടു നടക്കുന്നതായ സംഗതികളാൽ സമുദായത്തിനു പൊതുവിലും ഓരോ പള്ളികൾക്കു പ്രത്യേകവുമുള്ള സകല സ്വത്തുക്കളും തീറു വാങ്ങിക്കൊണ്ടല്ലാതെ തിരിച്ചെഴുന്നള്ളത്തു ഉണ്ടാകയില്ലെന്നു കല്പിച്ചുറച്ചുകൊണ്ടാണ് ബാവാ അവൎകൾ പുറപ്പെട്ടിരിക്കുന്നതെന്നു സ്പഷ്ടമാകുന്നു. ഇതിലേക്ക് ഇപ്പോൾ സ്ഥാനാഭിഷേകം ചെയ്യപ്പെട്ടിരിക്കുന്ന അത്താനാസ്യോസ് മെത്രാപ്പോലീത്താ അവൎകൾ റജിസ്റ്റാക്കികൊടുത്തിട്ടുള്ള ഉടമ്പടി തന്നെ ലക്ഷ്യമാണ്.

തിരുവിതാംകൂർ, കൊച്ചി ഈ സംസ്ഥാനങ്ങളിലെ രാജകീയവിധിക്കു പ്രത്യക്ഷവിപരീതമായും സമുദായത്തിന്റെ ശ്രേയസിനേയൊ തൃപ്തിയേയൊ അല്പംപോലും ആലോചിക്കാതെയും തൻകാൎയ്യം പ്രമാണിച്ചു തങ്ങളുടെയും തങ്ങൾക്കു ലഭിപ്പാനിരിക്കുന്ന ഇടവകകളുടെയും പ്രത്യേകവും പൊതുവുമായുമുള്ള സ്വത്തുക്കളുടെ സൎവ്വാധികാരവും തീറുകൊടുക്കയും (അനുഭവം കണ്ടാൽ അറിയാം.) ആയതിനു മലങ്കര മല്പാനായ സമുദായട്രസ്റ്റി സാക്ഷി നിൽക്കയും ചെയ്തിരിക്കുന്ന സ്ഥിതിക്കു താഴെ പറയുന്ന കാൎയ്യങ്ങളെക്കുറിച്ചു വിചിന്തനം ചെയ്യേണ്ടതാവശ്യമെന്നു തോന്നുന്നു.

൧. സമുദായട്രസ്റ്റി ആയിരിക്കുന്ന മല്പാനവൎകൾ റോയൽകോൎട്ടു വിധിക്കു വിരോധമായിരിക്കുന്ന ഒരു ഉടമ്പടിയിൽ സാക്ഷിനിന്നതു ശരിയാണൊ?

† ൧൦൮൬ മിഥുനം ൨൦-ാം നു-യിലെ മനോരമയിൽനിന്ന്.

൨. ശരിയല്ലെങ്കിൽ മേലാൽ അദ്ദേഹം ട്രസ്റ്റിയായിരിക്കുന്നതിനു സമ്മതിക്കാമൊ? അദ്ദേഹം ട്രസ്റ്റിയായിരിക്കുന്നതിനു സമ്മതിക്കണമെങ്കിൽ മലങ്കര സമുദായസ്വത്തുക്കൾ അന്ത്യോഖ്യാസിംഹാസനത്തിനു കീഴ് പെടുത്തിക്കൊടുക്കുന്നതിനു ശ്രമിക്കയൊ അങ്ങിനെ ചെയ്തിട്ടുള്ളതിനു അനുകൂലിക്കയോ ചെയ്തിട്ടുള്ളതു തെററാണെന്നു സമ്മതിക്കയും ആ വിവരം റജിസ്റ്റർപ്രമാണത്തിൽ രേഖപ്പെടുത്തി വാങ്ങുകയും ചെയ്യേണ്ടതു് ആവശ്യമല്ലയൊ?

൩. മലങ്കര സമുദായത്തിൻെറ സ്വത്തുക്കളിന്മേൽ കൈകാര്യകർത്തവ്യം അന്ത്യോഖിലേക്കു വേണമെന്നു് ആഗ്രഹിക്കയൊ കൊടുക്കാമെന്നു സമ്മതിക്കയൊ ചെയ്തിട്ടുള്ളതായി മുളന്തുരുത്തി സുന്നഹദോസിൽ നിശ്ചയം ചെയ്തിട്ടില്ല. ആ സുന്നഹദോസിൻെറ നിശ്ചയത്തിനും കോർട്ടുവിധിക്കും പൊതുസമ്മതത്തിനും വിരോധമായി തീറുടമ്പടി വാങ്ങുന്നതും സുന്നഹദോസ് നിശ്ചയത്തെ പാലിച്ചുകൊണ്ടുപോകുന്നതിനാണ് ബാവാ ആഗ്രഹിച്ചിരിക്കുന്നതെന്നു ഡെപ്യൂട്ടേഷനു മറുപടി കൊടുത്തിട്ടുള്ളതും തമ്മിൽ യോജിക്കുന്നുണ്ടോ?

൪. മാർപൌലൂസ് അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകൾ പാത്രിയക്കീസ് ബാവാ അവർകൾക്കു് എഴുതിക്കൊടുത്ത ഉടമ്പടിയിൽ ഒരു ഭാഗം ഇപ്രകാരമാകുന്നു.

"അടുത്തകാലത്തു് ഊർശ്ലേമിൽ വെച്ചു വാഴിക്കപ്പെട്ട മെത്രാപ്പോലീത്തന്മാർ ഇക്കിദേശത്തു വെച്ചു വാഴിക്കപ്പെട്ടതുകൊണ്ടു മുൻകൂട്ടി ശൽമൂസോ എഴുതി രജിസ്ത്രാക്കുന്നതിനു സാധിച്ചില്ലെങ്കിലും മലയാളത്തു എത്തിയതിൻെറ ശേഷം ശൽമൂസോ രജിസ്ത്രാക്കിയാൽ മതിയെന്നു ദയവായി കൽപിച്ചതിനെ അവർ സമ്മതിച്ചു പോന്നിരുന്നു.

തുക്കിയിൽ ഇങ്ങിനെ ഉടമ്പടിയെഴുതുന്ന പതിവുണ്ടോ? നമ്മുടെ മെത്രാപ്പോലീത്തന്മാരോട് ഊർശ്ലേമിൽ വെച്ചു പാത്രിയക്കീസ് ബാവാ അവർകൾ ഉടമ്പടി ആവശ്യപ്പെട്ടിട്ടുണ്ടോ? ആവശ്യപ്പെട്ടിട്ടുണ്ടെങ്കിൽ സ്ഥാത്തിക്കോൻ അവിടെ വെച്ചു രജിസ്റ്റർ ചെയ്യപ്പോൾ ഇതെന്തുകൊണ്ടു രജിസ്റ്റർ ചെയ്തില്ല? മലങ്കരെ ഈ പതിവു പുരാതനകാലം മുതലെ ഉണ്ടോ? ബാവാ മലങ്കരെ എത്തിയതിൻെറ ശേഷം ഉടമ്പടി കൊടുത്തുകൊള്ളാമെന്നു നമ്മുടെ മെത്രാപ്പോലീത്തന്മാർ വാഗ്ദാനം ചെയ്തിരുന്നൊ?

ദേവാലയത്തിൽ വെച്ചു മദ്ബഹായുടെ മുൻപാകെ ചെയ്യു പതിവുള്ള ഉടമ്പടിക്കു പുറമെ ഒരു റജിസ്റ്റരുടമ്പടി കൂടി വേണമെന്നു പാത്രിയക്കീസ് ബാവാ അവർകൾ ശഠിക്കുന്നതിൻെറ സാംഗത്യമെന്താണ്? അതിനു കാനോൻവിധിയുണ്ടോ?

൫. "ഈ (മലങ്കര) സഭമേലും സ്വത്തുക്കളിന്മേലും ബാവാ അവർകൾക്കു (പാത്രിയക്കീസ) ആത്മിയമായും ലൌകികമായും ഉള്ള സർവ്വ അധികാരങ്ങളും ഉള്ളതും ആ അധികാരത്തിനു ഞാൻ മരണപര്യന്തം കീഴ് പെട്ടിരിക്കുന്നതുമാകുന്നു." [മൂന്നാം വകുപ്പു]

ഒരു ദയറായക്കാരൻ തൻെറ സ്വന്തനിലയിൽ ചെയ്യുന്ന ഉടമ്പടി താൻ ഒരു മെത്രാപ്പോലീത്തായായിത്തിന്നിട്ടു ഭരിക്കുന്ന സഭയെ ബന്ധിക്കുന്നതാണൊ? തിരുവിതാംകൂർ കൊച്ചി റോയൽക്കോടതി വിധികൾകൊണ്ടും കീഴ് നടപ്പുകൾകൊണ്ടും മുളന്തുരുത്തി സുന്നഹദോസ്കൊണ്ടും സമുദായത്തിൻെറ മേൽഗതി വിചാരിച്ചും സ്വത്തുക്കൾ ഉണ്ടാക്കിയവക്കിതിൻെറ മേലധികാരവുമുണ്ടായിരിക്കണമെന്നുള്ള ന്യായംകൊണ്ടും അന്ത്യോഖ്യാക്കാക്കു നമ്മുടെ സഭയുടെ ലൌകികങ്ങളിന്മേൽ യാതൊരധികാരവുമില്ലെന്നും ഉണ്ടാകാൻ പാടില്ലെന്നും സ്പഷ്ടമായിരിക്കുമ്പോൾ മേൽപ്രകാരം ഒരുടമ്പടി എഴുതിക്കൊടുക്കാൻ ഈ മെത്രാപ്പോലീത്താ അവർകളെ നിർബന്ധിച്ച കാരണങ്ങൾ എന്തായിരിക്കണം? ഇതു സംബന്ധിച്ച സമുദായത്തിൻെറ നില എന്തായിരിക്കണം?

൬. "വിശുദ്ധപാത്രിയക്കീസിനാൽ മാത്രം കൂദാശ ചെയ്യപ്പെടുന്ന മൂറോൻ" എന്നു ൯ാം വകുപ്പിൽ കാണുന്നു. പാത്രിയക്കീസ് ബാവായും ഉടമ്പടിക്കാരനും ഒരുപോ

ലെ സമ്മതിക്കുന്നതും സഭയിൽ ആധാരമായി സ്വീകരിച്ചിരിക്കുന്നതുമായ "ഹൂദായകാനോൻ" ൯ാം അദ്ധ്യായം ൰ാം വാക്യത്തിൻെറ അവസാനഭാഗത്തു "പാത്രിയക്കീസിനോ കാതോലിക്കായ്ക്കോ മെത്രാപ്പോലീത്തായ്ക്കോ മാത്രമെ മൂറോൻക്രമാശ ചെയ്യുന്നതിനു പാടുള്ളുവെന്നു് ഇവയിൽ [മേൽപറഞ്ഞ രേഖകളിൽ] നിന്നു പ്രത്യക്ഷമാകുന്നു" 'ഹൂദായെ'ന്ന നിയമനിൎമ്മിതാവു് ഈ വിഷയത്തെക്കുറിച്ചു സവിസ്തരം വ്യവഹരിച്ചതിൻെറ ശേഷം ഇങ്ങനെ തീരുമാനിച്ചിരിക്കുന്ന സ്ഥിതിക്കു ഉടമ്പടിയിൽ പറയുന്നതിൻെറ ഉദ്ദേശമെന്തായിരിക്കും?

൭. മലങ്കര മെത്രാപ്പോലീത്താ അവൎകളും മററും ഇവിടെ വന്നാലുടനെ ഉടമ്പടി കൊടുത്തുകൊള്ളാമെന്നു സമ്മതിച്ചിരിക്കുന്നതായി പ്രസ്താവിച്ചിട്ടുള്ളതു വാസ്തവമായിരുന്നാൽ അതിൻപ്രകാരം ഉടമ്പടി കൊടുക്കുന്നതിനു ബാവാ നിൎബന്ധിക്കയില്ലയൊ? സമുദായത്തിൻെറ പൊതുവെയുള്ള സമ്മതം കൂടാതെ മലങ്കരെ മെത്രാപ്പോലീത്താ അവൎകൾ മേൽപ്രകാരമുള്ള ഒരു ഉടമ്പടി കൊടുക്കുന്നതിനു സമ്മതിക്കുമൊ ? ഇങ്ങനെ തല പണയപ്പെടുത്തി കൊടുക്കുന്നതിനു എല്ലാ പള്ളിക്കാരും വഴിപ്പെടുമൊ ?

൮. അന്ത്യോഖ്യായിലേയും മലങ്കരയിലെയും മജലീസ്സുൾ [കമ്മട്ടി] സിംഹാസനത്തിങ്കലേക്കു സമത്വത്തിലും തുല്യാവകാശത്തിലും ഇരിക്കുന്നതാണെന്നുള്ള മുളന്തുരുത്തി സുന്നഹദോസ് നിശ്ചയം വാസ്തവമായി പ്രമാണിച്ചു നടന്നു വരികയാണെങ്കിൽ രണ്ടു സ്ഥലത്തേക്കും പൊതുവെ ബന്ധിക്കുന്നതായ പാത്രിയൎക്കാസ്ഥാനത്തിലേക്കു ആൾ നിയമിക്കുന്നതിനും തൽസ്ഥാനത്തിൽ ഇരുന്ന ആളിനെ നീക്കുന്നതിനും മലങ്കര സമുദായത്തിൻെറ അഭിപ്രായമൊ സമ്മതമൊ ചോദിക്കുകയൊ കൊടുക്കുകയൊ ചെയ്തിട്ടുണ്ടൊ ഉണ്ടെങ്കിൽ എപ്പോൾ എങ്ങിനെ ?

൯. ഇടവക മെത്രാപ്പോലീത്തന്മാർ മലങ്കരമെത്രാപ്പോലീത്താ അന്ത്യോഖ്യാസ്ഥാനാപതി സമുദായട്രസ്റ്റികൾ ഇവരിൽ ആരെങ്കിലും മലങ്കര സമുദായത്തിൻെറയൊ ഭദ്രാസന ഇടവകകളുടെയൊ പൊതുസമ്മതത്തിനു വിപരീതമായി പ്രവൎത്തിക്കുന്നുയെന്നു രേഖാമൂലം ബോധപ്പെട്ടാൽ ആ പ്രവൃത്തിയെ റദ്ദാക്കി രേഖ വാങ്ങുകയൊ മററൊ ചെയ്യുന്നതിനു സമുദായം ആലോചിക്കേണ്ടതല്ലയൊ ?

൰. സുന്നഹദോസ് നിശ്ചയത്തിനും റോയൽക്കോൎട്ടു വിധിക്കും അനുകൂലമല്ലെന്നു മാത്രമല്ല എതിരായി ഉടമ്പടി എഴുതിക്കുന്നതിനു ബാവാ അവൎകൾ സൎവ്വപ്രകാരേണയും ബദ്ധപ്പെടുന്ന സ്ഥിതിക്കു മുൻ സുന്നഹദോസ് നിശ്ചയത്തിൽ രേഖപ്പെടുത്തി ഉറപ്പിച്ചിരിക്കുന്നപ്രകാരം അന്ത്യോഖ്യാ, മലങ്കര, ഈ മജലീസ്സുകളുടെ തുല്യമായ അവകാശാധികാരങ്ങളേയും അതിനോടു എതൃക്കയൊ നിഷേധിക്കയൊ ചെയ്താലുള്ള ഭവിഷ്യങ്ങളേയും വ്യക്തപ്പെടുത്തി ബാവാ അവൎകളോടും ഡലിഗെററു അവൎകളോടും ഒരു റജിസ്റ്റർ ഉടമ്പടി വാങ്ങേണ്ടതു് ആവശ്യമല്ലയൊ ?

മലങ്കര സമുദായത്തെ അതിൻെറ വീഴ്ചയിൽ നിന്നെഴുന്നേല്പിച്ച കാലംചെയ്തു വന്ദ്യ മെത്രാപ്പോലീത്താ അവൎകളുടെ ഓൎമ്മദിവസത്തിൽ അനേകം പള്ളിക്കാർ ഒന്നായി കൂടുവാൻ ഇടയുള്ളതുകൊണ്ടു മേൽ വിവരിച്ച സംഗതികളും ഓൎമ്മയിൽ ഇരിപ്പാൻവേണ്ടി പ്രസ്താവിച്ചുകൊള്ളുന്നു.

എന്നു കൊരട്ടി കൊല്ലത്തുനിന്നു<br>
സമുദായാഭിമാനി.



# ¶അന്ത്യോഖ്യക്കാരും മലങ്കരസഭയും.

മലങ്കരസുറിയാനി സഭാംഗങ്ങളിൽ പലപ്രകാരേണയും സമ്മതനും പ്രസിദ്ധനുമായ ഒരു സഹൃദയൻ ഇവിടെ അയച്ചുതന്നിട്ടുള്ള ഒരു ലേഖനം ഞങ്ങൾ വേറൊരു ഭാഗത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ആ ലേഖനത്തിൽ അടങ്ങിയിരിക്കുന്ന ഒരു ചോദ്യത്തിനു ഞങ്ങൾ തന്നെ ഉത്തരം പറയാം. മാർ അത്താനാസ്യോസുമെത്രാപ്പോലീത്താ അവർകൾ എഴുതിക്കൊടുത്തതുപോലെയുള്ള റജിസ്റ്റർ ഉടമ്പടികൾ മലങ്കരെ മെത്രാപ്പോലീത്താ അവർകളും മാർ ക്രൂറിലോസു മെത്രാപ്പോലീത്താ അവർകളും ഊർശ്ലേമിൽനിന്നിവിടെ എത്തിയാലുടനെ പാത്രിയർക്കീസുബാവാ അവർകൾക്കു എഴുതിക്കൊടുത്തുകൊള്ളാമെന്നു സമ്മതിച്ചതായി ആ ഉടമ്പടിയിൽ പ്രസ്താവിച്ചിരിക്കുന്നതിൽ എത്രത്തോളം വാസ്തവമുണ്ടെന്നു ഈ മെത്രാപ്പോലീത്തന്മാർ രണ്ടുപേരും കൂടി നിന്നപ്പോൾ അവരോടു ഇതെഴുതുന്നയാൾ ഈയിടെ ചോദിക്കയും ഇങ്ങിനെ ഒരു ഉടമ്പടിയെപ്പററി എന്തെങ്കിലും ഒരക്ഷരംപോലും ഊർശ്ലേമിൽവച്ചു ശബ്ദിച്ചിട്ടുള്ളതായി തീരെ ഓർമ്മയില്ലെന്നു രണ്ടാളുകളും മറുപടി പറകയും ചെയ്തു. ആ മറുപടി പ്രസ്താവിച്ച സമയം ഈ രണ്ടു മെത്രാപ്പോലീത്തന്മാരും യാതൊരു രോഗലക്ഷണങ്ങളും ബുദ്ധിക്കോ ഓർമ്മക്കോ യാതൊരു കേടും ഇല്ലാത്തവരായിട്ടാണ് കാണപ്പെട്ടതു്. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ അവർകൾ എഴുതിക്കൊടുത്തതുപോലെയുള്ള ഒരു ഉടമ്പടി ഇവിടെ വന്നശേഷം എഴുതിക്കൊടുക്കാമെന്നു ഭരമേററുകൊണ്ടാണവർ പോന്നിരുന്നതെങ്കിൽ അതൊരു പ്രധാന സംഗതിയാണല്ലൊ. അതിനാൽ അവക്കു സംബന്ധിയുള്ളപക്ഷം ഇതു അവരുടെ ഓർമ്മയിൽ നിന്ന് അത്രവേഗം വിട്ടുപോകാനിടയുള്ളതല്ല. അവർ കള്ളം പറഞ്ഞെന്നു വിചാരിപ്പാനും തരമില്ല. അതിനാൽ ഈ വകുപ്പുചേർത്തു ഉടമ്പടി എഴുതിയ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ അവർകൾക്കീ അറിവു ഏതു വിധത്തിൽ കിട്ടിയതാണെന്ന് അദ്ദേഹം പരസ്യമായി പ്രസ്താവിക്കേണ്ടതാണ്. ഞങ്ങൾ ഇതൊരു സ്വകാര്യനിലയിൽ ആവശ്യപ്പെടുന്നതല്ലെന്നും എത്രയെല്ലാം "ശൽമൂസാകൾ" എഴുതിയാലും യോഗ്യന്മാരായ ആളുകളുടെ വകവെപ്പിൽ മാത്രമാണ് തന്റെ ശക്തി ആശ്രയിച്ചിരിക്കുന്നതെന്നും മനസ്സിലാക്കാൻ കഴിയുന്ന ഒരാളാണ് ഈ കൊച്ചുമെത്രാപ്പോലീത്താ അവർകൾ എന്നാണു ഞങ്ങളുടെ വിശ്വാസം. ഇതിനു ശരിയായ ഒരു മറുപടി പരസ്യമായി പ്രസ്താവിക്കാതിരുന്നാൽ പൊതുജനങ്ങൾക്കു അതിനെപ്പററി സ്വന്തമായി ഉണ്ടാകുന്ന അനുമാനങ്ങൾ അദ്ദേഹത്തിനൊരുവിധത്തിലും സന്തോഷകരമായൊ അഭിമാനജനകമായൊ ഇരിക്കയില്ല. *വലിയ ചക്രവർത്തികളോ മഹാരാജാക്കന്മാരോ മാർപ്പാപ്പാ മുതലായ പുരോഹിതപ്രമുഖന്മാരോ പോലും പബ്ളിക്ക് പത്രങ്ങളിൽ തങ്ങളേപ്പററി ഈ വക അന്വേഷണങ്ങളോ പ്രസ്താവനകളോ ഉണ്ടായാൽ ഉടനുടൻ ശരിയായ മറുപടികൾ കൊടുക്കുന്നതു കാരണമില്ലാതല്ലല്ലൊ. അദ്ദേഹം എഴുതിക്കൊടുത്ത ഉടമ്പടിയിലെ ഓരോ വകുപ്പുകളെപ്പററിയും പരിഷ്ക്കാരികളുടെ അഭിപ്രായം ഇന്നതെന്നു അദ്ദേഹം അന്വെഷിച്ചറിയണമെന്ന് ഞങ്ങൾ ആവശ്യപ്പെടുന്നില്ല. അന്ത്യോഖ്യാക്കാരെന്നും ബാവാന്മാരെന്നും മെത്രാപ്പോലീത്തന്മാരെന്നും മററും കേട്ടാലുടനെ "കുരിശുവരയ്ക്കു" പതിവുള്ള വയോവൃദ്ധന്മാരായ അനവധി ആളുകൾ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങൾ ഏതു മാതിരിയിലുള്ളവയാണെന്നെങ്കിലും അദ്ദേഹം അറിഞ്ഞിരിക്കേണ്ടതാണ്. ഈ ഉടമ്പടിപ്രകാരം സഭാകാര്യങ്ങൾ നടക്കുന്നതായാൽ

---

¶൧൦൮൫ മിഥുനം ൨൫-ാം നു-യിലെ മനോരമയിലുണ്ടായിരുന്ന ഒരു പത്രാധിപപ്രസംഗം.

*മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകൾ നേരെ പേരു വച്ചു പത്രത്തിൽ എഴുതുന്നപക്ഷം മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ അവർകൾ മറുപടി കൊടുത്തുകൊള്ളാമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായമെന്നു തോന്നുന്നു.

മ. സ. താ. പത്രാധിപർ.

എത്രമാത്രത്തോളം അഭിവൃദ്ധിയാണുണ്ടാകുന്നതെന്നും അദ്ദേഹത്തിനു മനസ്സിലാക്കാൻ കഴിയുമെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. പക്ഷേ ഈശ്വരകാരുണ്യംകൊണ്ടതിനൊന്നിനും യാതൊരു മാൎഗ്ഗവും കാണുന്നില്ല. മാർപ്പാപ്പാ അവർകളുടെ അധികാരത്തെപ്പററിയാണ് പലരും ഇതിനു സമാധാനമായി പറയുന്നതു്. എന്നാൽ മാർപ്പാപ്പാ അവർകൾപോലും ഇങ്ങനെ ഒരു ഉടമ്പടി എഴുതിവാങ്ങുക പതിവില്ല. അല്ലെങ്കിലും മാർപ്പാപ്പാ അവർകളേയും അന്തോഖ്യാപാത്രിയർക്കീസ് ബാവാ അവർകളേയും തമ്മിൽ ലൌകിക സംഗതികളിൽ സാമ്യപ്പെടുത്തുന്നതു് ഒരു ചെറിയ എറുമ്പിനേയും ഒരാനയേയും തമ്മിൽ സാമ്യപ്പെടുത്തുന്നതുപോലെ മാത്രമാണല്ലോ. എത്ര മാർപ്പാപ്പാമാരാണ സ്വന്തസ്ഥലംവിട്ടുവിദേശങ്ങളിൽ പോയി തങ്ങളുടെ ലൌകികാധികാരങ്ങൾ ഉറപ്പിക്കാനായി ഉടമ്പടി എഴുതിക്കയും പോലീസുകേസുകളുണ്ടാക്കുകയും മററും ചെയ്തിട്ടുള്ളതു. മാർപ്പാപ്പാ അവർകളുടെ മേലദ്ധ്യക്ഷതയെ സമ്മതിക്കുന്നവൎക്കു സൎവ്വവ്യാപിയായ ഒരു മഹാശക്തിയുമായി യോജിപ്പും സംബന്ധവുമാണുണ്ടാകുന്നതെന്നും ഇങ്ങിനെ യോജിക്കുന്ന ഓരോരുത്തൎക്കും അവരുടെ പൂൎവ്വസ്ഥിതിയിൽ നിന്നനേകം മടങ്ങു ക്രുടുതലായ അഭിമാനവും ശക്തിയുമുണ്ടാകുന്നതാണെന്നും അദ്ദേഹത്തിന്റെ മേലദ്ധ്യക്ഷത സമ്മതിക്കാത്തവരും സമ്മതിക്കുന്നതാണ്. മാർപ്പാപ്പായായി തിരഞ്ഞെടുക്കപ്പെടുന്നതു വിദ്യാഭ്യാസംകൊണ്ടും മററും ലോകത്തിൽ പ്രഥമഗണനീയന്മാരുടെ ഇടയിൽ പ്രഥമസ്ഥാനത്തിനൎഹന്മാരായ മഹാന്മാരെയാണ്. ഇവരുടെ ആലോചനാസഭക്കാരായിരിക്കുന്ന കർട്ടിനാളന്മാർ മുതലായവർ പോലും എത്രയോ മഹാന്മാരാണ്. അന്ത്യോഖ്യായിൽ ഒരാ വക സംഗതികളെപ്പററി ഒന്നും ആലോചിച്ചിട്ടാവശ്യമില്ല. ഇവ ഒന്നും വകവയ്ക്കാതെ മറേറാരൊ കാരണങ്ങളും നേരുകളും വിചാരിച്ചു സസന്തോഷം അന്ത്യോഖ്യക്കാരുടെ ആത്മീയമേലദ്ധ്യക്ഷത സ്വീകരിച്ചുവരുന്ന ആളുകളുടെ മേൽഗതിയെ സൎവ്വപ്രകാരേണയും തടഞ്ഞു അവരെ ഉപദ്രവിച്ചു അപമാനിച്ചു സംഗതികൾ സൎവ്വത്ര വഷളാക്കാനായി ഈയിട നടന്നുവരുന്ന പരിശ്രമങ്ങൾക്കു ചരിത്രത്തിൽ ഒരു സ്ഥാനമുണ്ടായിരിക്കുന്നതാണ്. ഇങ്ങിനെയുള്ള ഒരു പേരിനേയൊ സ്മരണയേയൊ പുതിയ മെത്രാപ്പോലിത്താ അവർകൾ ആഗ്രഹിക്കയൊ അൎഹിക്കയോ ചെയ്യാതിരിക്കണമെന്നു സ്നേഹബുദ്ധ്യാ ഞങ്ങൾ അദ്ദേഹത്തോടു ഗുണദോഷിച്ചുകൊള്ളുന്നു.

## ഒരു ദോഷാരോപണം.

"താരകയിലെ അസംബന്ധോദ്യോതകങ്ങളായ ലേഖനങ്ങൾ കണ്ടിട്ടു് എന്റെ രക്തം തിളയ്ക്കുന്നു എന്നു അൎത്ഥം വരത്തക്ക ഒരു ഇംഗ്ലീഷ് വാചകം" മിസ്റ്റർ കെ. കെ. കുരുവിള ബി. എ. പറഞ്ഞതായി കഴിഞ്ഞ മേടത്തിലെ പത്രികയിൽ ഒരു പേരില്ലാ ലേഖകൻ എഴുതിയിരുന്നു., ഇതു വാസ്തവമല്ലെന്നു താരകയിൽ പ്രസ്താവിപ്പാൻ മിസ്റ്റർ കുരുവിള ആവശ്യപ്പെട്ടിരിക്കുന്നു എന്നു അടുത്ത താരക പ്രസ്താവിച്ചിരുന്നു. "മിസ്റ്റർ കുരുവിള ആവശ്യപ്പെട്ടെന്നു പറയുന്നതു് സത്യമല്ലെന്നു അറിയുന്നു" എന്നു കഴിഞ്ഞ പത്രികയിൽ പത്രികാധിപർ പറഞ്ഞിരിക്കുന്നു. (പുറം ൧൨൧) ഇതിനെപ്പററി പേരില്ലാ ലേഖകന്മാർ വളരെ പ്രസംഗിച്ചിട്ടുണ്ട്. അതു കിടക്കട്ടെ. മിസ്റ്റർ കുരുവിളയും ഞങ്ങളുമായി ഉണ്ടായ സംഭാഷണം ഇവിടെ ചേൎക്കാം. അതിൽ നിന്നു വായനക്കാർ വിധി പറയട്ടെ.

കഴിഞ്ഞ മേടത്തിലെ ഇടവകപ്പത്രിക പുറപ്പെട്ട ദിവസം ഞങ്ങൾ തമ്മിൽ വഴിയിൽവച്ചു കണ്ടപ്പോൾ ഇടവകപ്പത്രിക വായിച്ചോ എന്നു ഞങ്ങൾ അദ്ദേഹത്തോടു ചോദിച്ചു. "വായിച്ചു ഒരു മനുഷ്യനെ ഇത്ര കറപ്പിച്ചു വരയ്ക്കാമൊ എന്നാണ് എനിക്കു അതു വായിച്ചപ്പോൾ തോന്നിയതു. കാൎയ്യമില്ലാത്തതിനു രക്തം തിളയ്ക്കുന്നെന്നും മററും പറയത്തക്ക ഒരാളാണ് ഞാനെന്നാണല്ലോ അതിൽ പറഞ്ഞിരിക്കുന്നതു്".

എന്നിപ്രകാരം അദ്ദേഹം മറുപടി പറഞ്ഞു. "എന്നാൽ അങ്ങിനെ ഒന്നെഴുതി തന്നേക്കണം പരസ്യം ചെയ്യാം" എന്നു ഞങ്ങൾ പറഞ്ഞു. ഇത്രയും പറഞ്ഞശേഷം ഞങ്ങൾ തമ്മിൽ പിരിഞ്ഞു. പിന്നെ ഒരവസരത്തിൽ മിസ്റ്റർ കുരുവിള ഞങ്ങളെ കണ്ടപ്പോൾ "ഞാൻ എഴുതി തരണമെന്നില്ല. ഈ വിവരം പത്രാധിപക്കുറിപ്പിൽ ഒന്നു പറഞ്ഞേച്ചാൽ മതി" എന്ന് അദ്ദേഹം പറഞ്ഞു. എന്നാൽ അങ്ങിനെ ആകട്ടെ എന്നു ഞങ്ങൾ സമ്മതിച്ചു. ഇതാണ് ഞങ്ങൾ തമ്മിലുണ്ടായ സംഭാഷണം. മേൽ ചേൎത്തിരിക്കുന്ന ഭാഗം അച്ചടിക്കുന്നതിനു മുമ്പ് മിസ്റ്റർ കുരുവിളയെ കാണിക്കയും അതങ്ങിനെ തന്നെ ആണെന്ന് സമ്മതിക്കയും ചെയ്തശേഷമാണ് അച്ചടിച്ചിട്ടുള്ളത്.

പേരില്ലാലേഖകന്മാൎക്കു മറുപടി എഴുതുക ഇവിടെ പതിവില്ല. മിസ്റ്റർ കുരുവിളയെ മനുഷ്യർ കഠിനമായി തെററി ധരിക്കത്തക്കവണ്ണമാണ് പത്രികാലേഖനം എഴുതപ്പെട്ടിരിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞതുകൊണ്ടും താൻ സഭാതാരകയെ സംബന്ധിച്ച് ഏതൊ ദോഷമായി പറഞ്ഞതായി പത്രിക എഴുതിയിരിക്കുന്നതു കളവാണെന്ന് പ്രസ്താവിക്കണമെന്ന് അപേക്ഷിക്കുന്നതായ ഒരെഴുത്ത് മിസ്റ്റർ എ. ഐ. ജോസഫ് ഞങ്ങൾക്കു അയച്ചതുകൊണ്ടും അത്രെ ആ വിവരം കാണിച്ചു ഒരു കുറിപ്പു താരക എഴുതിയത്. മിസ്റ്റർ എ. ഐ. ജോസഫിനോടു ഞങ്ങൾ എഴുതി ചോദിച്ച് മറുപടി വരുത്തിയതാണെന്ന് പത്രികയിൽ ഒരിടത്തു സൂചിപ്പിക്കുന്നുണ്ട്. പത്രികയിലെ പേരില്ലാലേഖകന്മാർ പറയുന്ന കള്ളങ്ങൾ കള്ളങ്ങളാണെന്ന് തെളിയിക്കുന്ന വകയ്ക്കു ഒരാളിന്റെ പേൎക്കു ഒരെഴുത്തയക്ക എന്ന സംഗതി ഞങ്ങൾ ഒരിക്കലും ചെയ്കയില്ല. പത്രികാധിപരൊ യാക്കോബായ സഭയിലുള്ള പ്രധാനന്മാരൊ പറയുന്ന സംഗതികളെപ്പററി അല്ലാതെ ഞങ്ങൾ അങ്ങിനെ അന്വെഷിക്കയില്ല. തന്നെ ഭയങ്കരമാംവണ്ണം കറപ്പിച്ചു വരച്ചിരിക്കുന്നു എന്ന് മിസ്റ്റർ കുരുവിള പറഞ്ഞപ്പോൾ അതിനെ പരിഹരിപ്പാൻ തനിക്ക് ആവശ്യമുണ്ടെന്നല്ലാതെ മറെറാന്നും ധരിപ്പാൻ ഞങ്ങൾക്കു കഴിഞ്ഞില്ല. അങ്ങിനെ ധരിച്ചതു തെററായിപ്പോയി എന്ന് മിസ്റ്റർ കുരുവിള ഒരിക്കലും പറഞ്ഞിട്ടില്ല. ഇതെല്ലാം പത്രികയിൽ എഴുതിയതു ഉൽകൃഷ്ടമായ പ്രമാണങ്ങൾ ധാരാളം അറിയാവുന്ന ഒരു "സുറിയാനി ബി. എ" ആണെന്നു അറിയുന്നതിൽ അൽപം ആശ്ചൎയ്യമില്ലാതില്ല. ഇദ്ദേഹം ഇതിനുമുമ്പു സഭാതാരക പത്രാധിപരുടെ പേരിൽ വളരെ ഗൌരവമായ ഒരു വഞ്ചന ആരോപിച്ചു. അതു മറെറാന്നുമല്ല. നമ്മുടെ ജൂബിലി സമയത്തു മിസ്റ്റർ ജോൺമത്തായി ബി. എ. ബി. എൽ മദ്രാസിൽ വച്ചു പറഞ്ഞ ഒരു പ്രസംഗം താരകയിൽ തൎജ്ജമ ചെയ്തു ചേൎത്തിരുന്നുവല്ലൊ. ആ തൎജ്ജമയിൽ വളരെ ഭേദഗതികൾ താരകാധിപർ വരുത്തിക്കളഞ്ഞെന്നും അതു കൊണ്ടാണ് മാൎത്തോമ്മാസിമ്മനാരി ഗൃഹപ്രവേശസമയത്ത് സഭാസംബന്ധമായ കാൎയ്യത്തെപററി ഒന്നും തന്നെ മിസ്റ്റർ മത്തായി പറയാഞ്ഞതെന്നും അദ്ദേഹം കോട്ടയത്തുള്ള ഒരു വലിയ ആളിനോടു പറഞ്ഞതായിട്ടത്രെ ദോഷാരോപണം ഉണ്ടായത്. മിസ്റ്റർ മത്തായിയുടെ പ്രസംഗം അദ്ദേഹം തന്നെ എഴുതിയതു ഞങ്ങളുടെ കൈവശമുണ്ടായിരുന്നു. ഈ വിവരം ഞങ്ങളോടു പറഞ്ഞ ആളിന്റെകൈയിൽ ഞങ്ങളതെടുത്തുകൊടുത്തു. അതു അദ്ദേഹം കൊണ്ടുചെന്നു 'സുറിയാനി ബി. എ'യെ കാണിച്ചു. അന്നു വഴിയിൽവച്ചു "സുറിയാനി ബി. എ"യും താരകാധിപരുമായി കണ്ടപ്പോൾ മിസ്റ്റർ മത്തായിയുടെ പ്രസംഗം വായിച്ചോ എന്നു ചോദിച്ചതിനു ഓ! അതെന്താ ഇത്ര സാരമാക്കുന്നതു! ആ ചാൎജ്ജു അടിസ്ഥാനമില്ലാത്തതാണ് എന്നിപ്രകാരമാണ് മറുപടി പറഞ്ഞത്. "ആവശ്യപ്പെട്ടിരിക്കുന്നു" എന്നുള്ള പദത്തെ പിടിക്കാൻ പുറപ്പെട്ട ആൾ മററതു ശരിയായിരുന്നെങ്കിൽ താരകാധിപരെ ഈ രാജ്യത്തു ശേഷിപ്പിക്കുമായിരുന്നൊ എന്നും കാൎയ്യം പററുകയില്ലെന്നു മനസ്സിലായപ്പോൾ അതു ഇടവകപ്പത്രികയിൽ എഴുതേണ്ടാ എന്നു തീൎച്ചപ്പെടുത്തുകയും അതിനെ താരകാധിപർ കാൎയ്യമാക്കേണ്ടിയില്ലായിരുന്നു എന്നു പറകയും ചെയ്യുതല്ലയൊ എന്നും ഇപ്പോൾ സംശയിച്ചുപോകുന്നു. മിസ്റ്റർ മത്തായിയുടെ ഇംഗ്ലീഷ് പ്രസംഗം "സുറിയാനി ബി. എ" യെ അന്നു കാണിക്കാതിരുന്നെങ്കിൽ അതിനെ പററി പത്രികയിൽ നല്ല പ്രസംഗം അദ്ദേഹം എഴുതിയേനെ. അതു കാണാൻ ഇവിടെ ഭാഗ്യമുണ്ടായില്ലല്ലൊ എന്നു ഞങ്ങൾക്കു ഇപ്പോൾ മനസ്താപം ഉണ്ട്.

"മിസ്റ്റർ മാനിയേലിനെകൊണ്ടു പത്രാധിപജോലിക്കു പോരെന്നു............മിസ്റ്റർ പി. ഒ. ഫിലിപ്പ് ബി. എ ഒരുലേഖനത്തിൽ പ്രസ്താവിച്ചിരുന്നു" എന്നു പത്രികാലേഖകൻ പറഞ്ഞതു് കളവാണെന്നു താരക പറഞ്ഞിരുന്നു. അതും താരകയുടെ പേരിൽഒരു കളവാണെന്ന് പത്രികാധിപർപറയുന്നു. താരകയിലെ ചില പ്രസംഗങ്ങളുടെയും ചില വാചകങ്ങളുടെയും ആവശ്യകതയെയും മററും സംബന്ധിച്ചു മിസ്റ്റർ ഫിലിപ്പിന് കുറെ അഭിപ്രായവ്യത്യാസമുള്ളതു് അദ്ദേഹം ഞങ്ങൾക്കു എഴുതിഅയക്കയുണ്ടായി. അതും അതിൻെറ മറുപടിയും കൂടെ താരകയിൽ പരസ്യപ്പെടുത്തുന്ന പക്ഷം വളരെ പുറങ്ങൾ അതിനായി ചിലവിടേണ്ടി വരുന്നതാകയാൽ അതു പരസ്യം ചെയ്തില്ല. അതു പ്രസിദ്ധപ്പെടുത്തണമെന്നു അദ്ദേഹത്തിന് നിർബന്ധവുമില്ലായിരുന്നു. എന്നാൽ താരകാധിപരെ പററി തനിക്കു എല്ലാവിധത്തിലും ഉയന്ന അഭിപ്രായമാണുള്ളതെന്നു അദ്ദേഹം അതോടുകൂടി തന്നെ എഴുതിയിരുന്നു. താരകാധിപരുടെ പേരിൽ എന്തെങ്കിലും ഒരു കുററം സ്ഥാപിക്കാൻ ഈ മഹാന്മാർ എത്ര ബദ്ധശ്രദ്ധന്മാരായിരിക്കുന്നു എന്ന് ഇതിൽ നിന്നു് കാണാവുന്നതാണ്.



## അന്ത്യോഖ്യാപാത്രിയർക്കീസിൻെറ അധികാരം

(യാക്കോബായ ബാവാകക്ഷിയുടെ ആശയം)

ഇതിനെ സംബന്ധിച്ചു യാക്കോബായ ബാവാകക്ഷികൾ അയച്ചുതന്നിട്ടുള്ള ചില ലേഖനങ്ങളും ആ കക്ഷിയിൽപെട്ട ചിലർ ഞങ്ങളോടു പറഞ്ഞിട്ടുള്ള സംഗതികളും കൂട്ടിച്ചേർത്തു സംക്ഷേപിച്ചിട്ടുള്ള ഒരുപന്യാസം ആണ് താഴെ ചേർക്കുന്നതു്.

യാക്കോബായ സഭയുടെ പ്രധാനമേലദ്ധ്യക്ഷനാണ് ഇപ്പോൾ ഇവിടെ എഴുന്നെള്ളിയിരിക്കുന്ന പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടു എന്നുള്ള സംഗതി ഇതുവരെയും ആരും നിഷേധിച്ചിട്ടില്ല. യാക്കോബായ സഭ എവിടെയെല്ലാം ഉണ്ടോ അവിടെയെല്ലാം ആ സഭ വകയായ പള്ളികളുടെ മേലും സ്വത്തുക്കളിന്മേലും അദ്ദേഹത്തിന് അധികാരമുണ്ടായിരിക്കേണ്ടതാണ്. ലോകത്തിൽ ഏതു സഭയെ നോക്കിയാലും ഇങ്ങിനെയാണ് കാണുന്നതു്. സഭാസ്വത്തുക്കളിന്മേൽ അധികാരമില്ലാത്തതായ ഒരു സഭാതലവനെ ലോകത്തിലെങ്ങും കാണുകയില്ല. റോമാസഭയുടെ കാൎയ്യം തന്നെ നോക്കിയാൽ ലോകത്തിൻെറ ഏതു ഭാഗത്തെങ്കിലും റോമൻകത്തോലിക്കാപള്ളിവകയായിട്ടുള്ള ഒരു ചുവട്ടടി സ്ഥലം വിൽക്കണമെങ്കിൽ മാർപ്പാപ്പാ അവർകളുടെ അനുമതി ആവശ്യകമാണ്. യാക്കോബായ സഭവകയായി മലങ്കരയുള്ള സ്വത്തുക്കൾ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ ഇഷ്ടംപോലെ ചിലവിടാം. പാത്രിയർക്കീസു ബാവായ്ക്കു അതിനെപ്പററി ചോദിപ്പാൻ അധികാരമില്ലപോലും. മാർപ്പാപ്പാ അവർകൾക്കു റോമൻകത്തോലിക്കാ സഭയുടെ മേൽ ഉള്ള അധികാരംപോലൊന്നും പാത്രിയർക്കീസുബാവാ അവർകൾക്കു യാക്കോബായ സഭയുടെ മേൽ ഉണ്ടായിരിക്കാൻ പാടില്ലെന്നു സ്ഥാപിക്കുന്നതിലേക്കായി മനോരമ പത്രാധിപർ ഒരു കട്ടത്ത യുക്തിപ്രയോഗിച്ചിട്ടുണ്ട്. അതു മറെറാന്നുമല്ല. മാർപ്പാപ്പായേയും പാത്രിയർക്കീസിനേയും തമ്മിൽ താരതമ്യപ്പെടുത്തിയാൽ ഒരു ആനയും ഒരു ചെറിയ എറുമ്പുംപോലുള്ള അന്തരമുണ്ടെന്നാണ്. ഒരു ആനയ്ക്കു തൻേറതിന്മേൽ ഉള്ള അധികാരം എന്തൊ അതുതന്നെയാണ് ഒരെറുമ്പിനു തൻേറതിന്മേൽ ഉള്ളതു്. ഇൻഡ്യയുടെ ചക്രവൎത്തിയ്ക്കു തൻെറ മക്കളുടെ മേൽ ഉള്ള അധികാരം തന്നെയാണ് അത്യന്തം ദരിദ്രനായ ഒരു മനുഷ്യനും തൻെറ മക്കളുടെ മേൽ ഉള്ളതു്. അപ്പൻ സാധുവായി പോയാൽ പിന്നെ അപ്പനെ അനുസരിക്കാതിരിക്കുന്നതു് ചില പ്രത്യേകതരം മക്കൾക്കുമാത്രമെ ചേരുകയുള്ളു. അതുകൊണ്ടു പാത്രിയർക്കീസ് ബാവാ അവർകൾ എത്ര ചെറിയ എറുമ്പായാലും ആദേഹത്തിൻെറ കീഴിലുള്ള ചെറിയ സഭയുടെ മേൽ അതായതു യാക്കോബായ സഭയുടെ മേൽ ആദേഹത്തിന് അധികാരമില്ലെന്നു വരികയില്ല. പാത്രിയർക്കീ

സിന് മലങ്കര യാക്കോബായ സഭയുടെ മേൽ ലൌകികാധികാരം ഇല്ലെന്നു് റോയൽകോർട്ടു ജഡ്ജിമാർ വിധിച്ചിട്ടുണ്ടെന്നാണ് ബാവായുടെ പ്രതിയോഗികൾ കൂടക്കൂടെ കൊട്ടി ഘോഷിക്കുന്നതു്. ഇതു സാധുക്കളെ മെരുട്ടാനല്ലാതെ വിവരമുള്ളവരോടു പറവാൻ കൊള്ളുകയില്ല. ഒരു കെയിസിൽ പായൻറു ഇല്ലാത്ത സംഗതിയെപ്പററി ജഡ്ജിമാരെന്തെല്ലാം പറഞ്ഞാലും അതിന് ജഡ്ജമെണ്ടിൻെറ വിലയില്ലെന്നുള്ളതു് നിയമപരിജ്ഞാനം ഉള്ളവക്കെല്ലാം അറിയാവുന്നതാണ്. അന്ത്യോഖ്യാപാത്രിയക്കീസ് മലങ്കരസഭയുടെ അദ്ധ്യക്ഷനാണൊ എന്നല്ലാതെ ആദ്ദേഹത്തിന് മലങ്കരസഭയുടെ മേൽ ലൌകികാധികാരമുണ്ടൊ എന്ന് ഒരു പായൻറു സിമ്മനാരികെയിസിൽ ഏപ്പെടുത്തിയിരുന്നില്ല. പായൻറിന്മേലുള്ള വിധിയായിരുന്നാലും കെയിസിൽ കക്ഷിയല്ലാത്ത ആളിനെ സംബന്ധിച്ചുള്ള വിധി ആ ആളിനെ ബന്ധിക്കയില്ലാ എന്നുള്ളതു് വേറൊരു സംഗതിയാണ്. ബാവായിക്ക് മലങ്കരസഭയുടെ മേൽ ലൌകികാധികാരം ഇല്ലെന്നുള്ള റോയൽകോർട്ടുകാരുടെ അഭിപ്രായം ഈ രണ്ടു ന്യായങ്ങളാൽ ദുർബലമാണെന്നു തെളിയുന്നു.

പാത്രിയക്കീസു ബാവായ്ക്കു് ആത്മീയവും ലൌകികവുമായ എല്ലാ അധികാരവും ഉണ്ടെന്നു് പ്രസ്തുതകെയിസിലെ വാദി മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു മൊഴികൊടുത്തിരിക്കുന്നു. (വാല്യം ൨. പുറം ൮) ഇതുപോലെ തന്നെ വാദിഭാഗത്തെ സാക്ഷികളെല്ലാം മൊഴികൊടുത്തിട്ടുണ്ട്. പാത്രിയക്കീസിന് ആത്മീയവും ലൌകികവുമായ അധികാരങ്ങൾ ഉണ്ടെന്നു ഹൂദായകാനോനിൽ പറഞ്ഞിട്ടുണ്ടെന്നും മററും മാർ ഗ്രിഗോറിയൂസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ടി കെയിസിൽ മൊഴി കൊടുത്തിരിക്കുന്നു. (വാല്യം ൫ പുറം ൩൫൯, ൩൬൫)

മലങ്കരസഭയുടെ മേൽ ആത്മീയവും ലൌകികവുമായ എല്ലാ അധികാരവും പാത്രിയക്കീസു ബാവായ്ക്കുള്ളതാണെന്ന് കാണിച്ചു പരിശുദ്ധനായിരുന്ന മാർ ഗ്രിഗോറിയൂസ് മെത്രാപ്പോലീത്തായും മററു അഞ്ചു മെത്രാന്മാരും റജിസ്ടർ ഉടമ്പടി എഴുതിയിട്ടുണ്ടായിരുന്നു. ആദ്ദേഹം ഇന്നു ജീവിച്ചിരുന്നെങ്കിൽ ബാവായ്ക്കു് വേണ്ടി എത്ര എരിവോടു കൂടെ പോരാട്ടമായിരുന്നു! പൌലോസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു റജിസ്ടർ ഉടമ്പടി എഴുതിയതുകൊണ്ടു ആദ്ദേഹത്തോടു ചിലക്ക് വലിയ വഴക്കായിരിക്കുന്നു. ആ ഉടമ്പടിയിൽ സാക്ഷിനിന്ന മലങ്കരമൽപാൻ അവർകളെ മനോരമ കണക്കില്ലാതെ ഭയപ്പെടുത്തുന്നു. ഈ ഉടമ്പടി എഴുതിയതുകൊണ്ടു മാർ പൌലൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയും അതിൽ സാക്ഷി നിന്നതുകൊണ്ടു മലങ്കരമൽപാൻ അവർകളും ഈ നവീനകക്ഷികളുടെ ദൃഷ്ടിയിൽ "തിന്മപെട്ടവ"രായി തീർന്നെങ്കിൽ ഈ വിധത്തിൽ ഉടമ്പടി എഴുതിയ പരേതനായ മാർ ഗ്രീഗോറിയൂസ് മെത്രാപ്പോലീത്തായും ശേഷം അഞ്ചു മെത്രാന്മാരും എത്ര "തിന്മപെട്ടവരാ"യിരിക്കണം.

പാത്രിയക്കീസ് ബാവായ്ക്കു് ഇവിടെ യാതൊരു അധികാരവും ഇല്ലെന്നും പരദേശമെത്രാന്മാക്കു മലങ്കര ഭരിക്കാൻ പാടില്ലെന്നും ഭരിച്ചിട്ടില്ലെന്നും നവീകരണക്കാർ വാദിച്ചു. ബാവായ്ക്കു സർവ്വാധികാരവും ഉണ്ടെന്നും പരദേശമെത്രാന്മാക്കു ഇവിടെ ഭരിക്കാമെന്നും അവർ ഭരിച്ചിട്ടുണ്ടെന്നും സത്യസുറിയാനിക്കാർ വാദിച്ചു. മാർ കൂറിലോസു ബാവായെ കൈക്കൊള്ളുകയും അന്നു ഇവിടെയുള്ള മിക്ക പള്ളികളും മാർ അത്താനാസ്യോസിൻെറ ആധീനത്തിലിരുന്നതിനാൽ പഴയ പള്ളികൾ ഉപേക്ഷിച്ചു് പുതിയ പള്ളികൾ കെട്ടിയുണ്ടാക്കുകയും ചെയ്വാൻ ഇവിടെ സത്യസുറിയാനിക്കാർ ഉണ്ടായിരുന്നു. പരദേശികളെ നാടുകടത്തണമെന്ന് സ്ഥാപിപ്പാനായി നവീകരണക്കാർ പണ്ടു കാണിച്ചിട്ടുള്ള റിക്കാർട്ടുകളെല്ലാം പിറക്കിയെടുത്തു എത്രയും ഗംഭീരമായ ഒരു പത്രാധിപപ്രസംഗം മനോരമയിൽ ഈയിടെ കാണുകയുണ്ടായി. ഈ വിദ്വാന്മാർ അവിടെ തന്നെ നിൽക്കാതെ ഇങ്ങോട്ടു ചാടിയതു എന്തിനാണാവൊ മനസ്സിലാകുന്നില്ല. ജയിച്ച കക്ഷി നല്ലതെന്നുള്ള പ്രമാണം അനുസരിച്ചായിരിക്കണം.

പ്രബലന്മാരായിരുന്ന നവീകരണക്കാരുടെ കൈയിൽ നിന്നു് സമുദായസ്വത്തു

ക്കളും മററും വിണ്ടെടുക്കുന്നതിന്ന് മാൎഗ്ഗം അന്നു ബാവായുടെ നാമം ഒന്നു മാത്രമെ ഉണ്ടായിരുന്നുള്ളു. പരേതനായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലിത്താ തിരുമേനി എത്ര കണ്ട സമൎത്ഥനായിരുന്നെന്നിരുന്നാലും പാത്രിയൎക്കീസ് ബാവാ തിരുമനസ്സു കൊണ്ട ഇംഗ്ലണ്ടിൽ പോയിട്ട് അവിടെയും മലയാളത്തു വന്നിട്ട ഇവിടെയും എന്തെല്ലാം പ്രയത്നിച്ചു എന്ന് അറിഞ്ഞിരിക്കുന്നവരത്രയും യാക്കോബായ സഭയുടെ ജയത്തിൻെറ അടിസ്ഥാനം ബാവായുടെ പ്രയത്നമാണെന്നും അതുകൊണ്ടല്ലായിരുന്നെങ്കിൽ ഈ ജയം ഉണ്ടാകയില്ലായിരുന്നെന്നും സമ്മതിക്കാതിരിക്കയില്ല. അന്നെല്ലാം ബാവാ വേണമെന്നായിരുന്നു. ബാവായ്ക്കു വളരെ വലിപ്പവും ഉണ്ടായിരുന്നു. ഇപ്പോൾ ബാവാ ഒരു ചെറിയ എറുമ്പായി. ബാവായെ കാണുന്നതുതന്നെ ദുസ്സഹം. ബാവായെ എളുപ്പം കപ്പലുകയററണം. "പാലം കടക്കുവോളം നാരായണ നാരായണ പാലം കടന്നാൽ പിന്നെ ക്കൂരായണ ക്കൂരായണ" എന്ന പഴഞ്ചൊല്ലിൽ കാണുന്ന നിന്ദ്യമായ നീചത്വമല്ലയൊ ഈ നവീനകക്ഷികൾ പ്രദൎശിപ്പിക്കുന്നത് എന്നു വായനക്കാർ വിധിക്കട്ടെ.

ഇതെല്ലാംകൊണ്ട ഇപ്പക്ഷ ഇവരുടെ നീചത്വത്തെ പ്രദൎശിപ്പിക്കാമെന്നല്ലാതെ ഉദ്ദിഷ്ടകാൎയ്യം സാധിക്കാൻ കഴിയുന്നതല്ല. ബാവാ എത്ര ചെറിയ എറുമ്പായാലും ഈ മെരട്ടുകൊണ്ടിളകാത്ത ഒരെറുമ്പാണ്. ബാവായെ ബാവാ ആയിട്ട തന്നെ വകവച്ചു കൈക്കൊള്ളുന്നതിന്ന് മനസ്സുള്ള സത്യമക്കൾ മലങ്കര എവിടെയും ഉണ്ട്. ഈ മെരട്ടുകൊണ്ടൊന്നും കാൎയ്യം പററുകയില്ലെന്നാകുമ്പോൾ ഈ അണ്ണന്മാർ പുളിശേരിയും കുടിച്ചു പഴയസ്ഥാനത്തു വരും നിശ്ചയം തന്നെ. അതിൻെറ ലക്ഷണം ഇപ്പോഴെ കണ്ട തുടങ്ങിയിട്ടുമുണ്ട്. പണ്ടൊരുത്തൻ ഒരു വീട്ടിൽ വിരുന്നു കേറിയ കഥ പലരും കേട്ടിരിക്കുമല്ലൊ. സുന്ദരവിഡ്ഢിയായ വിരുന്നുകാരനോട ചോറു വേണമൊ എന്നു ചോദിച്ചതിന്ന് അവസ്ഥ പ്രമാണിച്ച് വേണ്ടെന്ന് പറഞ്ഞുപോയി. വീട്ടുകാർ നിൎബന്ധിക്കുന്നില്ലെന്നു വച്ചു. നമ്മുടെ വിദ്വാൻ ചുററി. വയറു വല്ലാതെ കത്തുന്നു. വേണ്ടെന്നു പറഞ്ഞുംപോയി. അവർ വീണ്ടും വിളിക്കുന്നുമില്ല എന്താണ് വേണ്ടത് എന്ന് ആലോചിച്ച് ഒരു സൂത്രം കണ്ടുപിടിച്ചു. മോരു ഇവിടെ കാണാതിരിക്കയില്ല. അതുകൊണ്ട മോരുണ്ടൊ എന്നു ചോദിച്ചിട്ട അതുണ്ടെന്നുള്ള കാരണം പറഞ്ഞ് ഊണകഴിക്കണമെന്ന് നിശ്ചയിച്ചു. മോരുണ്ടൊ എന്നു ചോദിച്ചു. ഇല്ലല്ലൊ എന്നു മറുപടി കിട്ടി. എന്നിട്ടും നമ്മുടെ വിദ്വാൻ മടുത്തില്ല. മോരില്ലെ എന്നാൽ രണ്ടുണ്ണാം എന്നു പറഞ്ഞു ഊണും കഴിച്ചു. നവീനകക്ഷികളുടെ നായകന്മാർ ഈ ലക്ഷണം ഏകദേശം കാണിച്ചു തുടങ്ങിയിരിക്കുന്നു. ആത്മാഭിമാനം ഉള്ളവരാരും ഇവരോട ചേൎന്നു ബാവായോട എതൃക്കയില്ലെന്നു വിശ്വസിക്കുന്നു.

ഇതുക്കൂടാതെ മലങ്കരയാക്കോബായ സഭാപ്രതിപുരുഷന്മാർ മുളന്തുരുത്തിൽ ക്കൂടിയിട്ട് പാത്രിയൎക്കീസ് ബാവായ്ക്ക് പരദേശത്തെ യാക്കോബായ ഇടവകകളുടെ മേൽ ഉള്ള അധികാരം തന്നെ ഇവിടത്തെ ഇടവകകളുടെ മേലും ഉണ്ടായിരിക്കേണ്ടതാണെന്ന് നിശ്ചയം ചെയ്തിരിക്കുന്നു. പരദേശത്തു ബാവായ്ക്കു സൎവ്വാധികാരവും ഉണ്ടെന്നുള്ളതിന്ന് ആൎക്കും തൎക്കമില്ലല്ലൊ. കീഴ് നടപ്പു നോക്കിയാൽ ബാവാന്മാർ ഇവിടെ സൎവ്വാധികാരവും നടത്തിയിട്ടുണ്ടെന്നുള്ള സംഗതി എല്ലാവൎക്കും അറിയാവുന്നതാണ്.

മലങ്കരസഭയുടെ മേൽ ബാവായ്ക്ക് ആത്മീയവും ലൌകികവുമായ എല്ലാ അധികാരങ്ങളും ഉണ്ടെന്നുള്ളതിലേക്ക് ബാവാ മലങ്കരയുണ്ടായിട്ടുള്ള മെത്രാന്മാൎക്ക് കൊടുത്തിട്ടുള്ള സ്ഥാത്തിക്കോൻ എല്ലാം ഒന്നുപോലെ സാക്ഷിക്കുന്നു. പുതുതായി അഭിഷേകം ചെയ്യപ്പെട്ട മെത്രാന്ന് മലങ്കരയുള്ള പള്ളികളുടെ മേലും പള്ളിസ്വത്തുക്കളിന്മേലും ബാവാ അധികാരം കൊടുത്തിരിക്കുന്നതായി സ്ഥാത്തിക്കോനിൽ കാണാം. ഈ സ്ഥാത്തിക്കോൻ പ്രമാണിച്ച് മെത്രാന്മാരെ മലങ്കര സഭ സ്വീകരിച്ചതു തന്നെ ബാവായുടെ സൎവ്വാധികാരത്തെയും സമ്മതിക്കയായിരുന്നു.

മെത്രാന്മാർ സ്ഥാനാഭിഷേക സമയത്ത് എഴുതിവയ്ക്കുന്ന ശൽമൂസായും ബാവായുടെ സൎവ്വാധികാരത്തേയും സ്ഥാപിക്കുന്നതാണ്. പാത്രിയൎക്കീസന്മാരുടെ കല്പനയിൽ നിന്ന് 'ഇടത്തോട്ടെങ്കിലും വലത്തോട്ടെങ്കിലും വിട്ടുമാറുന്നതല്ലെന്നും' 'ഏളു മിവ

സത്തിലൊ ഏതു നേരത്തിലൊ ഈ വാഗ്ദത്തത്തിന് ഞാൻ ഭേദം ചെയ്ക.......... അവരുടെ കല്പനകളിൽ നിന്നു ഞാൻ വിട്ടുമാറുകയൊ ചെയ്യുന്ന നാളിൽ ഞാൻ എല്ലാവരാലും ശപിക്കപ്പെട്ടവനും പട്ടത്വത്തിൽ നിന്നു പിരിയപ്പെട്ടവനും ദൈവത്തിന്റെ ശത്രുവും ബലയാറിന്റെ ചെങ്ങാതിയും ആകുമെന്ന് ദൈവമുമ്പാകെ സത്യം ചെയ്തശേഷമാണ് ഏതു മെത്രാനും പാത്രിയർക്കീസിൽ നിന്നു സ്ഥാനം ഏൽക്കുന്നതു. മെത്രാന്മാർ ഇങ്ങിനെ സത്യംചെയ്തു സ്ഥാനം ഏൽക്കണമെന്ന് നിശ്ചയിച്ചിരിക്കുന്നതിനാൽ ഈ ശുശ്രൂഷക്രമം എഴുതിയുണ്ടാക്കിയ പൂർവ്വപിതാക്കന്മാർക്കു പാത്രിയർക്കീസിന്റെ അധികാരത്തെ പററിയുണ്ടായിരുന്ന അഭിപ്രായം ഇപ്പോഴത്തെ നവീനകക്ഷിക്കാരുടേതല്ലെന്നു തെളിയുന്നു. നവീകരണക്കാർ ചെയ്തതുപോലെ വിശുദ്ധ പിതാക്കന്മാർ ഉണ്ടാക്കിയ ശുശ്രൂഷക്രമങ്ങളും മററും ഈ നവീനകക്ഷിക്കാരും വെട്ടിതിരുത്തട്ടെ. ഇപ്പോഴത്തെ നവീനകക്ഷിയുടെ തലവൻ അഭിഷേകസമയത്തു വിശുദ്ധ മദ്ബഹാ മുമ്പാകെ ചെയ്ത ഉടമ്പടി താഴെ ചേർക്കുന്നു.

"അന്ത്യോഖ്യായുടെ ശ്ലീഹായിക്കടുത്ത സിംഹാസനത്തിൽ വാഴുന്ന ബഹുമാനപ്പെട്ട രണ്ടാമത്തെ അബ്ദുള്ളാ എന്ന മാറാൻ മാർ ഇഗ്നാത്യോസു പാത്രിയർക്കീസ് ബാവായുടെ മേല്പട്ട സ്ഥാനത്തിനും അദ്ദേഹത്തിന്റെ പിന്നാലെ ഉണ്ടാകുന്ന എല്ലാ മേല്പട്ടക്കാർക്കും യോഗ്യമാകുന്നതുപോലെ അനുസരണവും ചെല്പവിളിയും ഉള്ളവനായി നടപ്പാൻ എനിക്കു ന്യായമാകുന്നു. ഞാൻ എല്ലായ്പോഴും അവരുടെ കല്പനകളെ അനുസരിച്ചു കൈക്കൊണ്ടു അവരോടു ഞാൻ ചേരുന്നു. അവരുടെ കല്പനകളിൽ നിന്നു വലത്തോട്ടെങ്കിലും ഇടത്തോട്ടെങ്കിലും ഞാൻ വിട്ടുമാറുന്നതല്ല ഈ സത്യഉടമ്പടി എന്റെ പൂർണ്ണമനസ്സോടെ ഞാൻ ചെയ്തു ബലത്താൽ അല്ല. എന്നാൽ ഈ സകല വിധവാഗ്ദത്തത്തിൽ നിന്നും വേറുതിരിയപ്പെട്ടതാകുന്നു. വീണ്ടും അവരുടെ കല്പനകളെ ഞാൻ കൈക്കൊള്ളുന്നു എന്നും ബലഹീനനായ ഞാൻ ജീവനോടിരിക്കുന്ന കാലമൊക്കയും അവരുടെ കല്പനയിൽ നിന്നു ഞാൻ വിട്ടുമാറുന്നതല്ലെന്നും ഞാൻ വാഗ്ദത്തം ചെയ്യുന്നു. പിന്നെയും ദൈവത്തിന്റെ തിരുമുമ്പാകെയും ശുദ്ധമുള്ള തന്റെ മദ്ബഹായുടെ മുമ്പാകെയും വെടിപ്പുള്ള രഹസ്യങ്ങളുടെ മുമ്പാകെയും ഞാൻ ഏററുപറയുന്നു. ശുദ്ധമുള്ള മാലാഖമാരും ജീവനുള്ള ശ്ലീവായും വന്ദിക്കപ്പെട്ട ഏവൻഗേലിയോനും പുകഴ്ത്തപ്പെട്ട പട്ടത്വത്തിന്നടുത്ത ഈ കൂട്ടവും ബഹുമാനമുള്ള ലോകരും ഈ എന്റെ വാഗ്ദത്തത്തിനു സാക്ഷിയായിരിക്കുന്നു. ഏതു ദിവസത്തിലൊ ഏതു നേരത്തിലൊ ഈ വാഗ്ദത്തത്തിനു ഞാൻ ഭേദം ചെയ്തു ശുദ്ധമുള്ള പാത്രിയർക്കീസന്മാരുടെ കല്പനകളെ ഞാൻ അനുസരിക്കാതെ അററുകെട്ടു അവരുടെ കല്പനകളിൽ നിന്നു ഞാൻ വിട്ടുമാറുകയൊ................................ ചെയ്യുന്ന നാളിൽ ദൈവത്തിന്റെ തിരുവായിൽ നിന്നും നമ്മുടെ കർത്താവിന്റെ ശ്ലീഹന്മാരുടെ തലവനായ ശുദ്ധ മാർ പത്രോസിന്റെ വായിൽ നിന്നും അദ്ദേഹത്തിന്റെ ചെങ്ങാതിമാരായ ശേഷം പതിനൊന്നു പേരുടെ വായിൽ നിന്നും തീയ്ക്കടുത്തവനായ മാർ ഇഗ്നാത്യോസിന്റെ വായിൽനിന്നും ശു. മൂന്നു സുന്നഹദോസുകളിൽ കൂടപ്പെട്ട സ്തുതിചൊവ്വാകപ്പെട്ട ബാവാന്മാർ എല്ലാവരുടെ വായിൽ നിന്നും പരിശുദ്ധാത്മാവിൽ തികയ്ക്കപ്പെട്ടവരായ സകല മല്പാന്മാരുടെ വായിൽ നിന്നും മാർ പത്രോസ്ശ്ലീഹായ്ക്കു പകരം നമ്മുടെ കർത്താവായ യേശുമശിഹായുടെ സത്യമുള്ള വീട്ടധികാരിയായി ദിവ്യായുസ്സോടിരിക്കുന്ന പൊങ്ങപ്പെട്ട മേല്പട്ടക്കാരനായ മാർ ഇഗ്നാത്യോസു പാത്രിയർക്കീസുബാവായുടെ വായിൽനിന്നും ശപിക്ക

പ്പെട്ടവനും പിരാക്കപ്പെട്ടവനും ഞാനാകും. വീണ്ടും ശുദ്ധമാന പള്ളിയിൽ നിന്നു വേർതിരിയപ്പെട്ടവനും ശുദ്ധമുള്ള കൂദാശകളുടെ സംബന്ധത്തിൽ നിന്നും അതിനെ ഞാൻ കൈക്കൊണ്ടു എന്ന അശ്രുപിക്കട്ടത്ത നൽവരങ്ങളിൽ നിന്നു ഒഴിയപ്പെട്ടവനും ഉന്നതപ്പെട്ട പട്ടത്വത്തിന്റെ നിലയിങ്കൽനിന്നു ഉരിയപ്പെട്ടവനും ഞാനാകും. ദൈവമായ കർത്താവിനു ശത്രുക്കാരനും അശ്രുപിക്കട്ടത്ത സ്ഥാനത്തിൽ നിന്നു തള്ളപ്പെട്ട എന്ന പരബോധമാകപ്പെട്ട പിശാചായ ആ ബലയാറിനു പങ്കാതിയും ഞാനാകും".

ഇവിടെ പാത്രിയക്കീസു മുടക്കുമ്പോൾ മെത്രാൻ സ്ഥാനത്തിൽ നിന്നു ഉരിയപ്പെട്ടവനാകുമെന്നല്ല പറയുന്നത്. ഏതു നേരത്തിൽ പാത്രിയക്കീസുബാവായുടെ കല്പന അനുസരിക്കാതെ അതിൽ നിന്നു വിട്ടുമാറുന്നുവൊ അപ്പോൾ സ്ഥാനത്തിൽ നിന്നുരിയപ്പെട്ടവനായിരിക്കുമെന്നാണ് പറഞ്ഞിരിക്കുന്നതു. ഇദ്ദേഹം ബാവായുടെ കല്പന അനുസരിക്കാതെ ഇപ്പോൾ മത്സരിച്ചു നില്ക്കയാണെന്ന് എല്ലാവൎക്കും അറിയാം. അതുകൊണ്ടു ആദേഹം ചെയ്തു സത്യപ്രകാരം ആദേഹത്തിന്റെ സ്ഥാനം ഉരിയപ്പെടുകയും ബലയാറിന്റെ പങ്കാതിയായിതീരുകയും ചെയ്യുന്ന സമ്മതിക്കാതിരിക്കുന്നതിന് ഒരു യാക്കോബായക്കാരനു കഴിയുന്നതല്ല. അതുകൊണ്ടു ആദേഹത്തോടു ചേൎന്നു നില്ക്കുന്നവരും ഇപ്പോൾ ശാപത്തിൻ കീഴാകുന്നു.



## പത്രാധിപക്കുറിപ്പുകൾ.

ചില ലേഖനങ്ങളും പണമടച്ചവരുടേ പേരുവിവരവും സാമാന്യത്തിലധികം ദീർഘിച്ചുപോയതിനാൽ ഈ പ്രാവശ്യം പത്രാധിപക്കുറിപ്പുകൾക്കു സ്ഥലമില്ലാതെ പോയതാണ്. അതുകൊണ്ടു പല സംഗതികളും അടുത്തതിലേക്കു നീക്കിയിരിക്കുന്നു.



## വൃശ്ചി മീനം മേടം ഇടവം മിഥുനം കൎക്കടകം ഈ മാസങ്ങളിൽ പത്രവരി അടച്ചവരുടെ പേരുവിവരം.

താഴെ ആണ്ടു മാസം ചേൎത്തിരിക്കുന്നതു അതുവരെയുള്ള (അതും ഉൾപ്പെടും) പത്രവരി അടച്ചു എന്നു കാണിപ്പാനാണ്.

Rev. W. O. Oommen Re. 1-14-4 Medom 1085 C. T. Oommen Esq. B. A. Rs. 2 Dhanoo 1084 Mr. Eappen Abraham Re. 1 14-0 Chingom 1086 Mr. M. C. Joseph Rs. 2 Dhanoo 1084 Mr. N. K. Mathen Re. 1 Dhanoo 1085 Ven. Archdeacon J. J. B. Palmer M. A. Rs. 2-14-4 Makaram 1084 P. T. Cherian Esq. B. A. L. T. Re. 1 Chingom 1085 W. J. Chacko Esq. B. A. L. T. Re. 1-14-4 Makaram 1085 Mr. C. K. John Rs. 2 Dhanoo 1084 Mr. P. O. Samuel Rs. 3 Medom 1085 Rev. K. P. Thomas Cathanar Rs. 2 Medom 1085 Mr. I. Philiph Rs. 2 Medom 1085 V. P. Mammen

Esq. B. A Re 1-14-4 Medom 1085 P. V. Varughese B. A. L. T Re 1-14-4 Medom 1085 T. C. Abraham Esq Re 1-10-0 Medom 1085 Mr. Thomas Markose 1-14-4 Meenam 1085 Mr V. Varki Rs 2-14-4 Meanam 1085 Mr. Samuel Re. 1-14-4 Medom 1085 Dr. K. Thomas Re. 1-25 Karkadakam 1085 Mr. T. C. Mathew Re 1-25-0 Karkadakam 1085 Mr. K. P. Koshy Rs 4-17-12 Mitunam 1086 K. C. Joseph Esq. B. A. Re. 1 Idavom 1084 Rev. A. O. Mathai Re. 1-14-4 Dhanoo 1085 Mr. K. John Rs. 3 Makaram 1085 Mr. P. I. Oommen Re 1-14-4 Medom 1085 Mr. M. Ninan Rs 2 Medom 1084 Rev. T. J. Andrew Re. 1-14-4 Vrichigom 1084 Mr. A. I. Ipe Re 1 14 4 Medom 1085 Rev. P. K. Chandy Rs 3 Makaram 1085 Mr. T. P. Mathew Rs 3 Kanni 1085 E. I. Itty Esq. B. A. L. T. Rs 2-3-8 Makaram 1085 K. G. Cherian Esq. Rs 3 Medom 1085 Dr. A. Oommen Rs 3 Medom 1085 Mr. K. David Rs. 2-3-8 Meanam 1085

രാ രാ അവർകൾ

കുമ്പനാട്ടു. പി. സി. മാമ്മൻ രൂ ഒന്നര എൺപത്തിനാലു മകരം വല്യപറമ്പിൽ എം. വക്കി രൂ ൧ എൺപത്തഞ്ച തുലാം പി. എം. ജോൺ രൂ ഒന്നര എൺപത്തഞ്ച തുലാം നെല്ലിമലെ ജെ. വറുഗീസ് രൂ ഒന്നേകാൽ എൺപത്തഞ്ച തുലാം വി. എം. ഏബ്രഹാം രൂ ൧ എൺപത്തഞ്ച ചിങ്ങം കൂത്താമല. വടക്കുംകരെ കൊച്ചുകുഞ്ഞു രൂ ൧ എൺപത്തിനാലു ഇടവം മല്ലപ്പള്ളിൽ കൊച്ചുകോശി ക ൧ എൺപത്തഞ്ച മകരം

ഇരവിപേരൂർ കോയിപ്പുറത്തു പറമ്പിൽ ഉമ്മച്ചൻ രൂ ൧൪ എമ്പത്തഞ്ച ധനു മേപ്രത്തു ചെറിയാൻ രൂ ൧ വൃ൨ കർക്കടകം മണ്ണേട്ടു അവുസേഫ് രൂ ൧ ച ൧൭ കാ വൃ വൃ൩ ഇടവം വെണ്ണിക്കുളം പള്ളിക്കൽ ഗീവറുഗീസ് രൂ ൧ വൃ൪ മേടം തെക്കേമണ്ണിൽ പൌലൂസ് രൂ ൧ വൃ൨ മീനം അണ്ടിത്രമണ്ണിൽ പീലിപ്പോസ് രൂ ൧ വൃ൨ മേടം ചെറിയനാട്ടു പുത്തൻപുരക്കൽ അബ്രഹാം രൂ ൧൪ എമ്പത്തഞ്ച മിഥുനം പള്ളിയമ്പത്തായിൽ പീലിപ്പോസ രൂ ൧൪ എമ്പത്തഞ്ച കുംഭം പി. എം. മത്തായി രൂ ൧൪ എമ്പത്തഞ്ച മേടം തട്ടുപുരക്കൽ അസ്സു രൂ ൧ എമ്പത്തഞ്ച മകരം അയ്മനം പി. ജെ. ചാക്കോ രൂ ൩ എമ്പത്തഞ്ച മേടം പി. ജെ. ഉമ്മൻ രൂ ൩ എമ്പത്തഞ്ച മേടം പി. ജോൺ തോമ്മസ രൂ ൧൪ എമ്പത്തഞ്ച ധനു വാളമ്പറമ്പിൽ ഔനാ രൂ ൨ ച ൧൦ കാ വൃ എമ്പത്തഞ്ച മകരം കോട്ടയം കറുകക്കുററിൽ ചുമ്മാരു രൂ ൧ വൃ൩ ഇടവം ഓമല്ലൂർ വടക്കേടത്തു ഗീവറുഗീസ രൂ ൧൪ എമ്പത്തഞ്ച മേടം വടശ്ശേരിക്കര മാരാമണ്ണത്തു മത്തായി രൂ ൧൪ എമ്പത്തഞ്ച കർക്കടകം പത്തനാപുരം കെ. കെ. ഏബ്രഹാം രൂ ൨ എമ്പത്തഞ്ച ചിങ്ങം കിടങ്ങന്നൂർ കൊച്ചുഉണ്ണി വടക്കേത്തിൽ ചാണ്ടപ്പിള്ള ക ൨ വൃ൪ മേടം പെരുനല്ലൂർ മണ്ണക്കോണത്തു കുഞ്ഞച്ചൻ ക ൧ എമ്പത്തഞ്ച മകരം കുറിച്ചി ദിവ്യശ്രീ കോലത്തു കളത്തിൽ കുറിയാക്കോസ കത്തനാർ ക ൧൪ എമ്പത്തഞ്ച കന്നി

അയ്മനം ദിവ്യശ്രീ. ചാലാകരിയിൽ ജോസഫ് കത്തനാർ അവർകൾ

ക ഫൽ എമ്പത്തഞ്ച മീനം കോട്ടയം കൊച്ചുവളഞ്ഞാറ്റി കുര്യൻ കോര ക ഫ എമ്പത്തഞ്ച വൃശ്ചികം

തിരുവല്ലാ. പൂച്ചേരിൽ കൊച്ചുകുഞ്ഞു ശ്രു ഫ വൃ൫ ധനു കോവൂർ പുത്തൻപുരയ്ക്കൽ തോമ്മസ് ശ്രു ഫൽ വൃ൫ ധനു പറയത്തു കാട്ടിൽ ഉമ്മൻ വർക്കി ശ്രു ഫ വൃ൫ ചിങ്ങം മണ്ണമ്പിൽ കുഞ്ഞു ശ്രു ഫർ വൃ൫ മേടം കോവൂർ കൊച്ചുപോത്ത ശ്രു ഫ വൃ൫ ചിങ്ങം മതിലുങ്കൽ മാത്തു ശ്രു ഫർ വൃ൫ മേടം മുണ്ടപ്പള്ളിൽ ജോൺ ശ്രു ഫർ വൃ൫ ധനു ചെത്തിക്കാട്ടു കുളക്കാട്ടിൽ എം മാത്തൻ ശ്രു ൨ വൃ൫ മേടം കുളക്കാട്ടിൽ ചാക്കോ ശ്രു ഫ വൃ൫ കർക്കടകം മണലിൽ മാത്തു ശ്രു ഫൽ വൃ൫ മിഥുനം പുളിമൂട്ടിൽ തോമ്മസ് ശ്രു ൨ വൃ൫ മേടം വെമ്മേലിൽ കൊച്ചുകുഞ്ഞു ശ്രു ൨ വൃ൫ ചിങ്ങം തോട്ടുങ്കൽ ചാക്കോ ശ്രു വൽ വൃന്ന ധനു കാരയ്ക്കാട്ടു തോമ്മാ ശ്രു ന വൃ൫ മേടം വർക്കി കോരള ശ്രു വൽ വൃന്ന തുലാം കാരക്കൽ കട്ടത്തറ യോസേഫ് ശ്രു ഫർ വൃ൫ കന്നി കെ. വി. ചാക്കോ ശ്രു ഫ ച വൃ൫ ചിങ്ങം പായനാട്ടു കുഴിയിൽ ഗീവറുഗീസ് ഇട്ടി ശ്രു ൨ വൃ൫ ഇടവം വലിയകളത്തിൽ ചെറിയാൻ ശ്രു ഫൽ വൃ൫ ഇടവം മൂലമണ്ണിൽ പടിഞ്ഞാറെ പുരയ്ക്കൽ ഉമ്മൻ ശ്രു ഫൽ വൃ൫ മിഥുനം മേപ്രാൽ. വലിയപറമ്പിൽ കുരുവിള അബ്രഹാം ശ്രു ഫർ വൃ൫ ചിങ്ങം മൂന്നാമടത്തു കൊച്ചുപാപ്പി ശ്രു ഫർ വൃ൫ ചിങ്ങം പൂതിയോട്ടു പുത്തൻപുരയ്ക്കൽ കുഞ്ഞുപാപ്പി ശ്രു ഫർ വൃ൫ തുലാം പൂതിയോട്ടു പുത്തൻവീട്ടിൽ ലൂക്കാ ശ്രു ഫർ വൃ൫ മീനം മൂന്നാമടത്തു പാപ്പി ശ്രു ഫർ വൃ൫ മേടം മണ്ണമേൽ പിലിപ്പോസ് ശ്രു ഫർ വൃ൫ ധനു പൂതിയോട്ടു പുത്തൻപുരയ്ക്കൽ കുഞ്ഞുവർക്കി ശ്രു ഫർ വൃ൫ മേടം പൂതിയോട്ടു പുത്തൻപുരയ്ക്കൽ ചെറിയാൻ ശ്രു ഫർ വൃ൫ കുംഭം ക്രൂരച്ചാലിൽ ഗീവറുഗീസ് ശ്രു ഫ വൃ൫ മിഥുനം കിഴക്കൻമുത്തൂർ മാമ്മൂട്ടിൽ വർക്കി ശ്രു ഫ ച ഫ വൃ൫ കന്നി വെളുത്തേടത്തു പറമ്പിൽ സ്കറിയാ ശ്രു ൨ വൃ൫ തുലാം മണ്ണഞ്ചേരിൽ ഔസേഫ് ശ്രു ഒന്നേകാൽ വൃ൫ മീനം കവിയൂർ വാഴയിൽ കുര്യൻ ശ്രു ഫ വൃ൫ മേടം പുത്തൻകാവ് തെങ്ങേലിൽ കുര്യൻ ശ്രു ഫ വൃ൫ ചിങ്ങം കുളങ്ങരെ മഠത്തിൽ തെക്കുട്ടത്തിൽ യോഹന്നാൻ ശ്രു ഫർ വൃ൫ മേടം എം. ചെറിയാൻ വാദ്ധ്യാർ ശ്രു ഫൽ വൃ൫ കർക്കടകം ചെറിയപൊന്നോടത്ത നൈനാ ശ്രു ഫ വൃ൫ ചിങ്ങം കെ ല്ലയും പീടികയിൽ ചെറിയാൻ ശ്രു ഫ വൃ൫ ചിങ്ങം കിഴക്കേപുത്തൻവീട്ടിൽ കൊച്ചുകോശികുഞ്ഞു ശ്രു ഫർ വൃ൫ ഇടവം അറപ്പുരയ്ക്കൽ കൊച്ചെറിയ ശ്രു ഫൽ വൃ൫ മേടം ആലുംമൂട്ടിൽ കിഴക്കേതിൽ ചെറിയാൻ ശ്രു ഫർ വൃ൫ മകരം കാരയ്ക്കാട്ടുപീടികയിൽ കോരുളു വാദ്ധ്യാർ ശ്രു ഫ വൃ൫ മകരം മിവ്യശ്രീ. കൊച്ചാലുംപാലക്കൽ അച്ചൻ അവർകൾ ശ്രു ഫർ വൃ൫ മേടം ചൌക്ക എഴിക്കത്തു ഗീവറുഗീസ് ശ്രു ഫ വൃ൫ ചിങ്ങം റ്റി. കെ. ചാക്കോ വാദ്ധ്യാർ ശ്രു ഫ വൃ൫ ചിങ്ങം പി. റ്റി. എബ്രഹാം ശ്രു ഫ വൃ൫ ചിങ്ങം ഉമയാറ്റുകര കൊച്ചുകോശി വാദ്ധ്യാർ ശ്രു ഫ വൃ൫ ധനു ചെറിയകാരേത്തു തോമ്മസ് ശ്രു ഫ വൃ൫ മേടം പാറേൽ പുത്തൻവീട്ടിൽ കുര്യൻ ശ്രു ഫ വൃ൫ ചിങ്ങം താമരപ്പള്ളിൽ കൊച്ചുകുഞ്ഞു ശ്രു ഫ വൃ൫ കുംഭം ഇലവിൻമൂട്ടിൽ മാത്തു ശ്രു ഫൽ വൃ൫ ഇടവം ചെങ്ങന്നൂർ താമരപ്പള്ളിൽ ജോസഫ് ശ്രു ഫർ വൃ൫ കുംഭം കളയ്ക്കാട്ടു ജോൺ ചെറിയാൻ ശ്രു ഫർ വൃ൫ മകരം പട്ടന്താനത്തു സി. മത്തായി വാദ്ധ്യാർ ശ്രു ഫ വൃ൫ ചിങ്ങം കണ്ണങ്കാട്ടിൽ സ്കറിയാ ശ്രു ഫ വൃ൫ മേടം പുവത്തൂർ മാമ്മൻ ശ്രു ഫ വൃ൫ ചിങ്ങം പി. എം വർക്കി ശ്രു ഫർ വൃ൫ കർക്കടകം എറവുവെള്ളിൽ മാമ്മൻ സ്കറിയാ ശ്രു ഫ വൃ൫ കുംഭം തുമ്പമൺ മണ്ണിൽ തോമ്മാ ശ്രു ഫൽ വൃ൫ മേടം വാഴത്തോടത്തിൽ വടക്കേതിൽ തോമ്മാ ശ്രു ഫ വൃ൫ ചിങ്ങം മിവ്യശ്രീ പുത്തൻപുരയ്ക്കൽ മത്തായി കശീശാ ശ്രു ഫൽ വൃ൫ ധനു കണിയാരേത്തു ഉമ്മൻ ശ്രു ഫൽ വൃ൫ ധനു പുത്തൻപുരയ്ക്കൽ മത്തായി ശ്രു ഫ വൃ൫ ചിങ്ങം തെക്കേക്കരേത്തു യാക്കോബു ശ്രു വൽ വൃന്ന ധനു ചക്കാലമണ്ണിൽ പടിഞ്ഞാറേതിൽ മത്തായി ശ്രു ൨ വൃ൫ ചിങ്ങം ചക്കാലയിൽ ഈപ്പൻ ശ്രു ഫ വൃ൫ ധനു നല്ലാനിക്കുന്നേൽ വെട്ടിനിൽക്കുന്നതിൽ ഗീവറുഗീസ് ശ്രു ഫ വൃ൫ ചിങ്ങം പൂലിവാരത്തിൽ വടക്കേതിൽ ഈശോ ശ്രു ഫ വൃ൫ ഇട

and that therefore Sweden



വ കീക്കൊഴർ കള്ളിമലെ കോരതു ശ്ര ഫ വ്വര മിഥുനം കുളങ്ങരെ അബ്രഹാം ച വ്വ വ്വന്ന കക്കടകം വടശേരിക്കര താഴത്തില്ലത്തു തോമ്മാ ശ്ര ഫ്ല് വ്വഖ മേടം വ്വം. മാത്യു ശ്ര ഫ്ല് വ്വഖ മിഥുനം ആശാരിത്തുണ്ടിയിൽ തോമ്മാ ശ്ര ഫ വ്വഖ കന്നി കുറിയന്നൂർ ഏറാട്ടു യോസേഫ് ശ്ര ഫ വ്വര തുലാം പൂഴിക്കാലാ പീലിപ്പോസ് ശ്ര ഫ വ്വന്ന ഇടവം പുത്തൻപറമ്പിൽ തൊമ്മി ശ്ര ഫ വ്വര തുലാം അത്തിനിൽക്കുന്നതി ൽ കുഞ്ഞിക്കാ ശ്ര ഫ്ല് വ്വഖ ഇടവം ചക്കംവേലിൽ മത്തായി ശ്ര ഫ്ല് വ്വഖ മേടം വാഹ മുട്ടിൽ മത്തായി ശ്ര ഫ വ്വഖ മീനം പൂഴിക്കാലാ പീലിപ്പോസ ശ്ര ഫ വ്വന്ന ഇടവം പൂഴി ക്കാലാ യോഹന്നാൻ ശ്ര ഫ്ല് വ്വര മിഥുനം തടിത്തുയിൽ മത്തായി ശ്ര ന്ന വ്വഖ മിഥുനം

അയിരൂർ. പുത്തേത്ത് ശിമോൻ ക ഫ എൺപത്തഞ്ച് ധനു ഒതക്കോചെറുകര യോസഫ് ക ഫ എൻപത്തഞ്ച ധനു പാലയ്ക്കാമണ്ണിൽ കൊച്ചുകുഞ്ഞ ക ഫ എൺ പത്തഞ്ച ചിങ്ങം കടിയംകുന്നിൽ തോമ്മാ ക ഫ്ല് എൺപത്തഞ്ച മേടം കുളങ്ങരെ ഉരുപ്പൂട്ടി ക ഫ്ല് എൺപത്തഞ്ച ധനു.

ഇലന്തൂർ. ഇളംപിളാലിൽ അടിമുറിയി മത്തായി ക ഫ്ല് എൺപത്തഞ്ച വൃശ്ചികം മിവ്യശ്രീ. താഴയിൽ അച്ചൻ ക ഫ്ല് എ ൺപത്തഞ്ച ധനു ഉറുമ്പിൽ സ്കറിയാ ക ന്ന എൺപത്തഞ്ച് ധനു പന്നിവേലിക്കാ ലായിൽ തോമ്മാ ക ഫ വ്വര കക്കടകം ചൊമ്പോത്തിനാൽ പടിഞ്ഞാറേതിൽ കൊച്ചി ട്ടി ക ഫ വ്വഖ വൃശ്ചികം ചാക്കൊ മാമ്മൻ ക ഫ വ്വര മേടം ആണ്ടിശ്ശേരിൽ കിട്ടാൻ തോമ്മാ ക ഫ വ്വര കുംഭം മി. ശ്രീ. പൊയ്ക്കയിൽ അച്ചൻ ക ഫ വ്വഖ മകരം ചരിവുപറമ്പിൽ കൊച്ചുകുഞ്ഞ ക ഫ വ്വഖ മേടം.

കിടങ്ങന്നൂർ. ചാണാച്ചേരിൽ കൊച്ചുകുഞ്ഞു. ക വ എൺപത്തഞ്ച ചിങ്ങം.

മാരാമണ്ണ്. പി. കെ. മത്തോസ് ക ഫ്ല് എൺപത്തഞ്ച കുംഭം പാറയ്ക്കൽ തോമ്മാ ക ഫ എൺപത്തഞ്ച വൃശ്ചികം പള്ളി പ്പുറമ്പിൽ മത്തായി ക ഫ്ല് വ്വര മകരം കുമ്പളൂർ പീലിപ്പോസ് ക ഫ്ല് വ്വര മിഥു നം താഴയ്ക്കാട്ടു മത്തായി ക ഫ എൺപത്തഞ്ച വൃശ്ചികം കോലത്തു യോഹന്നാൻ വൈദ്യൻ ക ഫ ച ഫന്ന കാ വ്വ എൺപത്തുനാല്യ മേടം മിവ്യശ്രീ പി. എം. അബ്ര ഹാം കത്തനാർ ക ഫ്ല് എൺപത്തഞ്ച മേടം മിവിശ്രീ പടിഞ്ഞാറെകുലത്തായ്ക്കൽ ശിമോൻ കത്തനാർ ക ഫ്ല് എൺപത്തഞ്ച മേടം മിവ്യശ്രീ എ. ജി. മത്തായി കത്ത നാർ ക ഫ്ല് എൺപത്തഞ്ച മേടം ചക്കാലമണ്ണിൽ തോമ്മസ് ക ഫ വ്വര മേടം.

കോഴഞ്ചേരി. കയ്യാലയ്ക്കകത്തു ചാക്കൊ ക വ വ്വര മേടം പുളിയേലിൽ ഗീവ റുഗീസ് ക ഫ ച ഫര വ്വന്ന ചിങ്ങം മുളപ്പോംമണ്ണിൽ തോമ്മ ക ഫ്ല് വ്വഖ മേടം ചാ ലുകുന്നേൽ മത്തായി ക ഫ വ്വഖ ചിങ്ങം നാഗത്തനാൽ തോമ്മാ ക ഫ വ്വന്ന കക്കടകം പടക്കേക്കുറവു യോസേഫ് ക ഫ വ്വഖ ചിങ്ങം കോനാലിൽ ചാക്കൊ ക ഫ്ല് വ്വഖ മേടം ചക്കംവേലിൽ കൊച്ചുകുഞ്ഞു ക ഫ്ല് വ്വഖ കന്നി നിരവത്തു പീലിപ്പോസ് ക വ വ്വഖ കന്നി ആയാമ്പറമ്പിൽ വക്കി ക ഫ വ്വര ഇടവം കീത്തോടത്തിൽ അബ്രഹാം ക ഫ്ല് വ്വന്ന കക്കടകം അമ്മനത്തു കൊച്ചുകുഞ്ഞു. ക ഫ്ല് വ്വഖ മേടം തെങ്ങേലിൽ മത്തായി ക ഫ്ല് വ്വഖ മേടം ചെറുതോടത്തിൽ കൊച്ചുകുഞ്ഞു ക ഫ വ്വഖ ചിങ്ങം കുഴി പറമ്പിൽ തോമ്മാ ക ഫ വ്വര ധനു ചാരക്കുന്നേൽ തോമ്മാ ക ഫ വ്വഖ ചിങ്ങം വല്യതറ യിൽ സ്കറിയ ക ഫ വ്വര മകരം കെ. സി. മത്തായി ക ഫ്ല് വ്വഖ മേടം എരട്ടോലി ൽ തോമ്മാ ക ഫ്ല് വ്വഖ മേടം ചിറക്കരോട്ടു മത്തായി ക ഫ വ്വര കുംഭം തേവർകാട്ടിൽ തോമ്മാ ക ഫ വ്വഖ തുലാം മൂലയിൽ വറുഗീസ് വാദ്ധ്യാർ ക ഫ വ്വര ധനു മുണ്ടയ്ക്കൽ തോട്ടത്തിൽ ശിമിയോൻ ക ഫ വ്വഖ ചിങ്ങം പാലത്തുംതലയ്ക്കൽ ഗീവറുഗീസ് ക ഫ്ല് എൺപത്തഞ്ച ധനു ഇലവിനാ പാപ്പി ക ഫ്ല് വ്വഖ മേടം തെങ്ങുംശേരിൽ ഗീവറു ഗീസ് ക ഫ്ല് എൺപത്തഞ്ച് ധനു പേരകത്തു വൈദ്യൻ ക ഫ എൺപത്തഞ്ച് മേടം കുററിയിൽ അബ്രഹാം ക ഫ്ല് എൺപത്തഞ്ച് മിഥുനം കോയ്പുറത്തു തോ മ്മാ ക ഫ എൺപത്തഞ്ച് മകരം പാലനിൽക്കുന്നതിൽ പീലി ക ഫ്ല് എൺപത്ത ഞ്ച് കുംഭം പൊന്മേലിമണ്ണിൽ യോനാൻ ക ഫ എൺപത്തഞ്ച് വൃശ്ചികം കൊട്ടോംമ ണ്ണിൽ പീലി ക ഫ എൺപത്തഞ്ച മേടം കാവുംതുണ്ടിയിൽ മത്തായി ക ഫ വ്വര ധനു

രാ. രാ.

മല്ലപ്പള്ളി. എ. എം കുര്യൻ രൂ ഫ വ്യന്ന മേടം കുറുന്തോട്ടിയ്ക്കൽ കെ
ച്ചുവറുഗീസ് രൂ വ വ്യന്ന തുലാം ഡബ്ള്യൂ. സി. തോമ്മസ് രൂ ഫ വ്യഠ വൃശ്ചിക
വടക്കേക്കര ചാണ്ടി രൂ ഫല് വ്യഠ മേടം കിഴക്കേരിൽ ഇട്ടി രൂ ഫല് വ്യന്ന തുലാം പുല
ത്തിടക്കരെ ഇട്ടി രൂ വ വ്യഠ മേടം പള്ളിയ്ക്കൽ കോശി രൂ ഫ വ്യഠ മീനം പി. കെ. മ
ത്തായി രൂ ഫ വ്യഠ തുലാം മേപ്രത്തു മത്തായി രൂ ഫ വ്യഠ ചിങ്ങം വല്യവീട്ടിൽ കൊ
ച്ചുകുഞ്ഞു രൂ ഫല് വ്യഠ മേടം വെള്ളിയമ്പള്ളിൽ യോഹന്നാൻ രൂ ഫല് വ്യഠ ധനു ടി
ഗീവറുഗീസ് രൂ ഫല് വ്യഠ ധനു റാന്നി. നെടുവേലിൽ ഇടിക്കുള രൂ ഫ വ്യന്ന ധ
നു മിവ്യശ്രീ പൂരയ്ക്കൽ അച്ചൻ രൂ ഫല് വ്യഠ ധനു മേപ്രത്തു ഇട്ടിയവിരാവാദ്ധ്യാർ
രൂ ഫ വ്യഷ മീനം എൻ. റി. ഈപ്പൻ രൂ ഫ വ്യഴ മിഥുനം വി. ഐ. ചാക്കൊ രൂ ഫല്
വ്യഴ മേടം കോട്ടയം പാലത്തുങ്കൽ കൊച്ചുകുഞ്ഞു രൂ ഫല് വ്യഠ മേടം മിവ്യശ്രീ താ
ഴത്തു ചാണ്ടപ്പിള്ള കത്തനാർ രൂ ഫല് വ്യന്ന മേടം അറയ്ക്കൽ കൊച്ചുകുഞ്ഞു രൂ ഫല്
വ്യന്ന മകരം പോത്തുവീട്ടിൽ ഉണിച്ചെറിയ മാത്തൻ രൂ ഫ വ്യഠ ചിങ്ങം താന്നിയ്ക്കൽ
ഉതുപ്പുവക്കീൽ രൂ ഫല് വ്യഠ മേടം അറയ്ക്കൽ ഇട്ടിയപ്പ രൂ ഫല് വ്യഠ മേടം സി.
ജെ. മാണി രൂ ഫ വ്യന്ന ചിങ്ങം പുതുപ്പള്ളി. വെട്ടത്തു ഉലഹന്നൻ രൂ ഫ വ്യന്ന
ഇടവം കൊച്ചുതൊമ്മൻ അപ്പോത്തിക്കരി രൂ ഫല് വ്യഠ കുംഭം മിവ്യശ്രീ ചെമ്മരപ്പള്ളി
ളളിൽ ജോൺകശ്ശീശാ രൂ ഫല് വ്യന്ന ഇടവം സി. വി. ജോസഫ് രൂ ഫല് വ്യന്ന കന്നി
വട്ടച്ചാണയ്ൽ വി. എം. മാത്യു രൂ ഫല് വ്യഠ മേടം കിഴക്കേപ്പറമ്പിൽ മോശ രൂ ന
വ്യഠ ഇടവം പൂന്തോട്ടത്തിൽ ഏലിയാസു രൂ ഫ വ്യഠ കന്നി ചക്കുപുരയിൽ കുര്യ
ശാൻ രൂ ന മാവേലിക്കര. കാമ്പുശ്ശേരിൽ തോമ്മാസ് വാദ്ധ്യാർ ക ഫല് വ്യഠ
കർക്കടകം എം. സി. ശിമോൻ ക ഫ വ്യഠ മേടം പുത്തൻവീട്ടിൽ ചാണ്ടപ്പിള്ള ക ഫ
എൺപത്തഞ്ചു ധനു പാലമൂട്ടിൽ വടക്കേതിൽ കോശി രൂ ഫല് എൺപത്തഞ്ചു മിഥു
നം പോളച്ചിറക്കൽ കോശി വക്കീൽ രൂ ഫല് എൺപത്തഞ്ചു മേടം മണലിൽ മാത്ത
ൻ രൂ വ എൺപത്തഞ്ചു മേടം കറത്തേടത്തു ഗീവറുഗീസു രൂ ഫ എൺപത്തഞ്ചു ചി
ങ്ങം പുത്തൻവീട്ടിൽ കൊച്ചുകുഞ്ഞു രൂ ഫ എൺപത്തഞ്ചു ധനു വലിയവീട്ടിൽ സ്കറിയാ
രൂ ഫ എൺപത്തഞ്ചു മേടം ചേപ്പാട്ട്. റി. ഐ. യോഹന്നാൻ രൂ ഫ വ്യന്ന ചി
ങ്ങം ചെറുകോൽ. രാമനമ്പത്തു അസ്സ്യ രൂ ഫ എൺപത്തഞ്ചു മേടം കോട്ടപ്രത്തു അ
സ്സ്യ രൂ വ എൺപത്തഞ്ചു കന്നി മുണ്ടോലിൽ ഉമ്മൻ രൂ ഫ എൺപത്തഞ്ചു മീനം ഇഞ്ച
ക്കൽ സി. ചാക്കൊ രൂ ഫല് എൺപത്തഞ്ചു മേടം തോപ്പിൽ കുഞ്ഞു രൂ ഫ എൺപത
ഞ്ചു ഇടവം ചെന്നിത്തല. മണക്കാട്ടു മത്തായി രൂ ഫ എൺപത്തഞ്ചു ഇട
പള്ളിക്കൽ കുററിയിൽ കുഞ്ഞച്ചൻ രൂ ഫല് എൺപത്തഞ്ചു ധനു ആല്യംമൂട്ടിൽ
വറുഗീസ് രൂ വ എൺപത്തഞ്ചു ചിങ്ങം മേനാക്കളിക്കൽ ഈശോ രൂ ഫ എൺപത
ഞ്ചു ധനു മിവിശ്രീ. മാങ്കാവിൽ അച്ചൻ അവർകൾ രൂ ന എൺപത്തഞ്ചു മേടം
മി.ശ്രീ കൊല്ലേക്കുളങ്ങരെ അച്ചൻ അവർകൾ ക ഫ വ്യഴ ഇടവം കാട്ടൂർ പി. തോമ്മ
സ് ക ഫ എൺപത്തഞ്ചു മീനം മരത്തുവെള്ളിൽ തൊമ്മി ക വ എൺപത്തഞ്ചു ധനു
ചെട്ടികുളങ്ങര. ചെറുവിള്ളേത്തു മാത്തു ക ഫല് എൺപത്തഞ്ചു തുലാം വടശ്ശേ
റിൽ പാപ്പി ക ന ച ന കാ വ്യ എൺപത്തഞ്ചു ഇടവം കേളച്ചൻവീട്ടിൽ ഉമ്മുമ്മൻ
മത്തായി ക ഫ വ്യഴ കുംഭം മീനത്തേതിൽ കൊച്ചുകുഞ്ഞു ക ഫല് എൺപത്തഞ്ചു മേടം
പത്തിച്ചേരിൽ കൊച്ചാണ്ടി ക ഫ എൺപത്തഞ്ചു ധനു കായംകുളം കോട്ടക്കാട്ടു ഗീ
വറുഗീസു ക ഫല് എൺപത്തഞ്ചു മേടം തെരുവിൽ പരുത്തിമൂട്ടിൽ ചാക്കോ മത്തായി
ക ഫ എൺപത്തഞ്ചു ധനു മങ്ങലത്തു മാത്തിൽ പി. വറുവഗീസ് ക ഫല് എൺപത്ത
ഞ്ചു മേടം പടിഞ്ഞാറെ തലക്കൽ ഉമ്മുമ്മൻ ക ഫല് എൺപത്തഞ്ചു മേടം പടിഞ്ഞാററ
ടത്തു മാത്തൻ കൊച്ചുകുഞ്ഞു ക ഫല് എൺപത്തഞ്ചു മേടം തൈയിൽ പീലിപ്പോസ്
ക ഫല് എൺപത്തഞ്ചു മേടം

(ശേഷം കവർ രണ്ടാം പെജിൽ നോക്കുക)